# അരുണ

ഗാർഹികമാസിക

എഡിററർ മിസ്സിസ് ഏ. വി. കളത്തിൽ; മാനേജിങ്ങ് എഡിററർ വറുഗീസ് കളത്തിൽ എം. ഏ.

പുസ്തകം 4. | ആഗസ്റ്റ് 1953 | ലക്കം 6


# മാസം തികയാതെ ജനിക്കുന്ന ശിശുക്കളെ രക്ഷിക്കാമോ?

(ഡോ. ലീലാമ്മ കുര്യൻ)

മാസം തികയുന്നതിനു മുമ്പ് ശിശുക്കൾ ജനിക്കുന്നതിനു പല കാരണങ്ങളുണ്ട്. ഗർഭമുണ്ടാകുന്ന കാലത്ത് ശരീരത്തിന്റെ വലിപ്പത്തിനനുസരിച്ച് ശുക്കമില്ലാത്ത സ്ത്രീകൾക്ക് പലപ്പോഴും ഇതു സംഭവിക്കാറുണ്ട്. ഇതു കൂടാതെ പ്രകൃത്യാതന്നെ ഗർഭാശയത്തിനു ശിശുക്കളെ വഹിക്കാൻ ത്രാണിയില്ലാത്ത സ്ത്രീകളുണ്ട്. മൂന്നാമതായി ശിശു ന്യായമായവിധം ഗർഭാശയത്തിൽ വളരാതെ വന്നാൽ ഗർഭാശയം പുതിയ ഒരു ഗർഭോല്പാദനത്തിനുവേണ്ടി തയ്യാറാവുകയും വളർച്ച വരാത്ത ശിശുവിനെ വിസർജ്ജിക്കുകയും ചെയ്യാറുണ്ട്. ഇതിനും പുറമേ പ്രസവത്തോടടുത്ത കാലങ്ങളിൽ കഠിനമായ അദ്ധ്വാനങ്ങളിൽ ഏർപ്പെട്ടാൽ ഈ വിധമുള്ള അലസൽ സംഭവിക്കും. ഇരട്ട കുട്ടികളുള്ള ഗർഭാശയവും പലപ്പോഴും ഈ വിധമുള്ള അലസലിനു തയ്യാറാവുന്നുണ്ട്.

മാസം തികയാതെ ജനിക്കുന്ന ശിശുക്കളുടെ ചങ്കം, പതപ്പയും, ദേഹേന്ദ്രിയങ്ങളും മററു പല അവയവങ്ങളും ശരിയായി വളരാത്തതും വികസിക്കാത്തതും ആയിരിക്കും. അതിനാൽ പൂർത്തിയായ വളർച്ച പ്രാപിച്ച ശിശുവിനുള്ള ശക്തി ഈ വിധം ജനിപ്പിച്ച ശിശുവിന്റെ ഇന്ദ്രിയങ്ങൾക്കു കാണുകയില്ല. എന്നുതന്നെയുമല്ല ഈ വിധം ജനിക്കുന്ന ശിശുക്കളുടെ മാംസപേശികൾ ഉറപ്പില്ലാത്തവയായിരിക്കും. ഈ കാരണങ്ങളാൽ ഈ വിധം ജനിക്കുന്ന ശിശുക്കളെ സ്വീകരിക്കുന്നതിനു പ്രത്യേക സജ്ജീകരണങ്ങൾ ചെയ്യണം. ഈ ശിശുക്കളെ തണുപ്പടിക്കാത്ത തൊട്ടികളിൽ വേണം സംരക്ഷിക്കേണ്ടതു്. വായും ശ്വാസകോശവും വൃത്തിയാക്കി കൊടുക്കുന്നതുകൂടാതെ ധാരാളം ജീവവായു ലഭിക്കത്തക്കവണ്ണം ഡോക്ടറുടെ നിർദ്ദേശപ്രകാരം ജീവവായു കൊടുക്കണം. ആധുനിക സജ്ജീകരണങ്ങളോടുകൂടിയ ആശുപത്രികളിൽ ഇപ്രകാരമുള്ള കുട്ടികളെ ജനിച്ചാലുടൻ ഇൻകുബേറ്റേഴ്സിലേക്ക് മാററുന്നു. അതിലെ ചൂട് 90 F-ം വായുവിലെ ജലാംശം 70 മുതൽ 90 ശതമാനം ഉള്ളതും ജീവവായുവിന്റെ ശതാംശംതന്നെ 50 മുതൽ 60 വരെ കൂടിയതും ആയിരിക്കും. ഈ ശിശുക്കളുടെ തൊലി വളരെ മാർദ്ദവമായിരിക്കുമെന്നുള്ളതിനാൽ ഈ ഘട്ടത്തിൽ പല വിധരോഗാണുക്കൾ ശരീരത്തിൽ പ്രവേശിക്കാനിടയുണ്ട്. ഈ കുട്ടികളെ കുളിപ്പിക്കുന്നതിനു സോപ്പ് ഉപയോഗിക്കാറില്ല. ഈ ശിശുക്കളെ പോററുന്ന ആളുകൾ അവരുടെ വായും മൂക്കും ആ സന്ദർഭങ്ങളിൽ വൃത്തിയുള്ള തിരശ്ശീലകളാൽ മറയ്ക്കുന്നതു് നന്നായിരിക്കും. ജലദോഷമുള്ള ആളുകൾ ഈ കുഞ്ഞുങ്ങളെ സ്പർശിക്കുകപോലും ചെയ്യരുതു്. വയറു കടിയോ വയറിളക്കമോ ഉള്ള ആളുകളും ഈ കുട്ടികളെ തൊടാതിരിക്കണം. ഈ ശിശുക്കൾക്കു കൊടുക്കുന്ന ആഹാരം തന്നെ തിളപ്പിച്ച് ആറിപ്പിച്ച് വൃത്തിയായി സൂക്ഷിച്ചതായിരിക്കണം. തള്ളയുടെ മുലപ്പാൽ കൊടുക്കാൻ സാധിക്കുമെങ്കിൽ അതാണ് ഉത്തമം. അതില്ലെങ്കിൽ പശുവിൻ പാൽ ധാരാളം വെള്ളം ചേർത്തു കൊടുക്കാം. ഇതും തിളപ്പിച്ചാറിയതായിരിക്കണം.

# ഉമ്മനാശാന്റെ മകൾ

സർഗ്ഗീവ്

തങ്കമ്മയ്ക്കു് അന്നൊരെഴുത്തു കിട്ടി. പ്രണയലേഖനമല്ല. ഒരു പത്രാധിപരുടെ കത്തു്. വിശേഷാൽപ്രതിയിലേക്കു് ഒരു ലേഖനം വേണമെന്നു്. അവൾ അലസമായി ആ അച്ചടിച്ച കത്തു് മേശപ്പുറത്തേക്കെറിഞ്ഞു.

അവൾ വാച്ചു നോക്കി. ആപ്പീസിലെത്താൻ സമയം വൈകിപ്പോയോ? ഇല്ല. സമയമായി. വേഗം സാരിയുടുത്തു് അവൾ പുറപ്പെട്ടു. ഒരു കമ്പനിയിലെ ക്ലാർക്കാണവൾ.

ദിവസങ്ങൾ പലതും കടന്നുപോയി. അവൾ ലേഖനമെഴുതിയില്ല. പത്രാധിപരുടെ അച്ചടിച്ച ഒരു അനുസ്മരണക്കത്തു കിട്ടി. പിന്നീടു വ്യക്തിപരമായ ഒരു അഭ്യർത്ഥനയും. അവിവാഹിതയായ അവൾക്കു്—വീട്ടിൽ കുട്ടികളുടെ ശല്യമോ അടുക്കളഭരണമോ ഇല്ലാത്ത അവൾക്കു്—വേഗം ഒരു ലേഖനം എഴുതിക്കൂടെ? അതായിരുന്നു പത്രാധിപരുടെ സംശയം. അവൾ മറുപടി അയച്ചു.—"പത്രാധിപർ സാറേ, വയറിനുവേണ്ടി പണിയെടുക്കുന്നവളാണു ഞാൻ. രാപകൽ വിശ്രമമില്ലാതെ പണിയെടുക്കുന്നു. അതിനിടയിൽ നിങ്ങളുടെ ലേഖനത്തിന്റെ കാര്യവുംമറ്റും മറന്നുപോയി. ആപ്പീസിൽ നിന്നു് ഒരു ഫയലുംകൊണ്ടാണു വരുന്നതു്. അതു മുഴുവൻ ജോലിക്കുടിശ്ശികയാണു്. ഈ കണക്കെഴുത്തു എത്ര ഭയങ്കരമാണെന്നോ? അതും ആ വിഷയത്തിൽ ഒരു പിടിയുമില്ലാത്ത ഒരു സാഹിത്യഭ്രാന്തിക്കു്! ഗവണ്മെന്റാപ്പീസുകളിൽപോലും ഇത്രയധികം പണിയില്ല; പിടിപ്പിൽ കൂടുതൽ പണി തന്നാൽ എന്തു ചെയ്യും?

എനിക്കു കണക്കു് അറിഞ്ഞുകൂടാത്തതു മാനേജരുടെകുറ്റമാണോ? അതിനാൽ കുടിശ്ശികയുള്ള ജോലി വീട്ടിലിരുന്നു ചെയ്തു തീർക്കയാണു്. നിങ്ങൾ ലേഖനത്തിനു പ്രതിഫലം തരുമായിരിക്കാം. എന്നാൽ സ്ഥിരമായി എന്റെ ആഹാരത്തിനുള്ള വക തരുന്ന കമ്പനിയുടെ ജോലി ചെയ്തശേഷം മാത്രമേ ലേഖനമെഴുതാൻ സാധിക്കയുള്ളു: അങ്ങനെ വരുമ്പോൾ സമയം കിട്ടാറില്ല. ക്ഷമിക്കണം."

ഈ എഴുത്തു പത്രാധിപർ വായിച്ചപ്പോൾ അയാളുടെ ഹൃദയത്തിൽ ഒരു കഥാരസം ഊറി വ-

## വിഷയവിവരം

ന്നു. ആ എഴുത്തുകാരിയുടെ ജീവിതസമരത്തിലേക്ക് അകലെ നിന്ന് എത്തിനോക്കുവാൻ അയാൾക്കു കൌതുകം തോന്നി. ലോകത്തിൽ ഒരുപ്രാരാബ്ധവും അവൾക്കില്ലെന്ന് അയാൾ കരുതിയിരുന്നുവെങ്കിലും ഞെരങ്ങുന്ന ഒരു ഹൃദയത്തിന്റെ രൂപം ആ കത്തിൽ പ്രതിഫലിച്ചിരുന്നു. അത് അയാളുടെ ജിജ്ഞാസയെ തട്ടിയുണർത്തി. വേദനിക്കുന്ന ആ പെണ്ണിന്റെ ഹൃദയവുമായി പരിചയപ്പെടുവാൻ അയാളുടെ തൂലിക വെമ്പൽ പൂണ്ടു.

തങ്കമ്മയുടെ പേർക്ക് പത്രാധിപർ ഒരു നീണ്ട കത്തെഴുതി. വിശേഷാൽപ്രതിയെപ്പറ്റി ഒരു വരി പോലും ആ എഴുത്തിലില്ലായിരുന്നു. അവൾ മറുപടിയും അയച്ചു.

പത്രാധിപർ സാറേ,

നിങ്ങളുടെ ഹൃദയമുള്ള തൂലിക എഴുതിയ എഴുത്തു കിട്ടി. അതു വായിച്ചപ്പോൾ അല്പം ചിരിവരാതിരുന്നില്ല "മിസ്സ്" എന്ന് എഴുതാറുള്ളതുകൊണ്ട്, ഞാൻ അവിവാഹിതയാണെന്നു നിങ്ങൾ ധരിച്ചു. അതു തെറ്റാണ്. എനിക്കു ചെറുപ്പത്തിൽ ഒരു ഭർത്താവുണ്ടായിരുന്നു. ആ വ്യക്തി ഇന്നും ജീവിച്ചിരിപ്പുണ്ട്. എങ്കിലും ഞാൻ ഒരു മിസ്സ് ആണ്. അത് എങ്ങനെ സംഭവിച്ചു എന്നു പിന്നീടു വെളിപ്പെടുത്താം. ഞാൻ ഒരു ചെറുപ്പക്കാരിയാണെന്നും നിങ്ങൾ ധരിച്ചുവശായിരിക്കുന്നു. ഞാൻ ഒരു സുന്ദരിയാണെന്നും നിങ്ങൾ മനസ്സിലാക്കിയിട്ടുണ്ടെന്നു തോന്നുന്നു. നിങ്ങളുടെ എഴുത്തിന്റെ ഗതിയതാണ്. ഇക്കഴിഞ്ഞ 45 വർഷത്തിനുള്ളിൽ ഇത്തരം എത്രയെത്ര എഴുത്തുകൾ എനിക്കു കിട്ടിയിട്ടുണ്ട്! അതിനാൽ നിങ്ങളുടെ വികാരതരളിതമായ ചിന്താഗതി എങ്ങനെയെന്നു മനസ്സിലാക്കുവാൻ എനിക്കു സാധിക്കും.

പ്രിയപ്പെട്ട പത്രാധിപരേ, ഞാൻ എന്നെത്തന്നെ വർണ്ണിക്കട്ടെയോ? ഇതൊരു സാഹസമാണെങ്കിൽ ക്ഷമിക്കുക. വെളുത്ത പെണ്ണുങ്ങളിൽ ഒരാളായി എന്നെ എണ്ണേണ്ടതില്ല. നിറം മിക്കവാറും കറുപ്പിനോടടുത്തതാണ്. നീണ്ട മുഖം, നാലഞ്ചു വർഷമായി കവിൾ അല്പം ഒട്ടിത്തുടങ്ങീട്ടുണ്ടെന്നു തോന്നുന്നു. "കണ്ടിക്കാർ കൂന്തൽ കാലിൽ തടവിന മടവാർ നായിക"യായും എന്നെ കരുതേണ്ടതില്ല. എന്റെ തലമുടി നീണ്ടതോ, ചുരുണ്ടതോ അല്ല. മെലിഞ്ഞ ശരീരം, ഒരസ്ഥികൂടത്തിനു മേൽസാരി ചുറ്റിയാൽ ഏകദേശം എന്റെ ശരീരത്തിന്റെ രൂപമായി. ഇപ്രകാരമെല്ലാം സുന്ദരിയായ ഒരു പെണ്ണിനാണ് നിങ്ങൾ കത്തെഴുതിയത്. ഇപ്പോൾ നിങ്ങൾ ലജ്ജിക്കുന്നുണ്ടോ? സാരമില്ല. യൌവനത്തിന്റെ അവസാനത്തെ പടിയിൽ നിന്ന് വാർദ്ധക്യത്തിന്റെ ആദ്യത്തെ പടിയിലേക്കു ഞാൻ കാലെടുത്തു കുത്തുകയാണ്. എങ്കിലും ദൂരത്തിരിക്കുന്ന നിങ്ങളും മറ്റു ചില സാഹിത്യകാരന്മാരും എന്നെ ഒരു സുന്ദരിയായി ഭാവന ചെയ്തിട്ടുണ്ട്. വള്ളത്തോളിന്റെ കവിത എനിക്കു ചെറുപ്പം മുതൽ ഇഷ്ടമാണ്. അതു വായിച്ചപ്പോൾ അത് എഴുതിയ ആളിന്റെ ശബ്ദം എഴുത്തച്ഛന്റെ പൈങ്കിളിയുടെ മകളുടേതാണെന്നു ഞാൻ സങ്കല്പിച്ചു. പക്ഷെ, ഏതാനും വർഷങ്ങൾ കഴിഞ്ഞു അദ്ദേഹത്തിന്റെ (വള്ളത്തോളിന്റെ) ഒരു പ്രസംഗം ഞാൻ കേട്ടു. അപ്പോഴല്ലേ കാര്യം മനസ്സിലായത്. ഭയങ്കരമായ ഒരു ബർബ്ബരശബ്ദം! അങ്ങനെ നിഷ്കളങ്കമായ ഒരു നിരാശ ഒരിക്കൽ എനിക്കും ഉണ്ടായിട്ടുണ്ട്.

മറ്റൊരു സംഭവംകൂടി പറയാം. ഞാനും ഒരു അദ്ധ്യാപികയും ഒന്നിച്ചാണ് ഇവിടെ താമസിക്കുന്നത്. അവർക്കു മറ്റൊരു നൈരാശ്യമുണ്ടായിട്ടുണ്ട്. ചങ്ങമ്പുഴയുടെ കാവ്യങ്ങൾക്ക് ഒരു ഗാനമോഹനതയുണ്ടല്ലോ. അവയിൽ, പ്രേമവികാരങ്ങളെ കയറൂരി വിട്ടിരിക്കുന്ന ചില വരികൾ ആ അദ്ധ്യാപികയ്ക്കു വളരെ ഇഷ്ടമായി. അതു ഹൃദിസ്ഥമാക്കി. ആ വരികളോടുകൂടി ചങ്ങമ്പുഴയേയും അവൾ ഹൃദിസ്ഥമാക്കി. കാമദേവന്റെ ഒരവതാരമായി ചങ്ങമ്പുഴയെ അവൾ സങ്കല്പിച്ചു. ഒടുവിൽ ഒരു സ്കൂൾവാർഷികത്തിനു ചങ്ങമ്പുഴയെ പ്രാസംഗികനായി ക്ഷണിച്ചു. മനുഷ്യനായി ജനിച്ച ആ കാമദേവനെ കണ്ണുകൊണ്ടു കാണുവാൻ അവൾ കൊതിച്ചു. ചങ്ങമ്പുഴ വന്നു പ്രസംഗിക്കയും ചെയ്തു. പ്രേമമെല്ലാം അതോടെ തകർന്നു. അവൾ എന്നോടു രഹസ്യമായി പറഞ്ഞു: "ഇദ്ദേഹം ഇങ്ങനെയാണിരിക്കുന്നതെന്നു ഞാൻ സ്വപ്നത്തിൽപ്പോലും വിചാരിച്ചില്ല." ചങ്ങമ്പുഴ ഇക്കാര്യമൊന്നും അറിഞ്ഞില്ല; പ്രേമം ഉണ്ടായതും പ്രേമം തകർന്നുപോയതും.

ദൂരത്തിരിക്കുന്നവർക്ക് ഇങ്ങനെയൊക്കെ ചില അബദ്ധങ്ങൾ പറ്റാവുന്നതാണ്. അതെല്ലാം കുറേശ്ശെ മനസ്സിലാക്കുകയും ചെയ്യാം.

ഈ കോളജ് കുട്ടികളുണ്ടല്ലോ അവരുടെ കാര്യം എന്തു പറയാനാണ്? എന്റെ പിന്നാലെ അവർ ചിലപ്പോൾ പാഞ്ഞു വരും കുറെ ദൂരത്തു വച്ച് അവർ പറയുന്നതു കേൾക്കാം. "ഇതൊരു നല്ല ചരക്കാണ് വേഗം നടന്നാൽ ഒന്നു സൈറ്റടിക്കാം." ആ കുട്ടികൾ വേഗം നടന്ന് എന്റെ സമീപത്തെത്തും. എന്റെ ഒപ്പം എത്തിക്കഴിയുമ്പോൾ ആർത്തിയോടെ അവർ എന്റെ മുഖത്തു നോക്കും. എന്റെ മുഖം കാണുമ്പോൾ അവർ നിരാശരായി മടങ്ങും. ചില

പ്പോൾ അവർ ഞാൻ കേൾക്കെ എന്റെ വൈരൂപ്യത്തെപ്പററി ഉച്ചത്തിൽ പലതും വിളിച്ചു പറയും. ഒരിക്കൽ ഒരു കോളജ്് വിദ്യാർത്ഥി പറഞ്ഞു: "കഷ്ടം! ഈ കിഴവിപ്പുള്ളുവിനെ കാണാനാണോ ഈ നടപ്പെല്ലാം നടന്നതു്!" ഞാൻ ആ കുട്ടികളോടു് ഒരു ദ്രോഹവും ചെയ്തിട്ടില്ല. എങ്കിലും ഇങ്ങനെ ഒന്നുരണ്ടു വാക്കെങ്കിലും പറയാതെ അവർ കടന്നുപോകാറില്ല. അവരുടെ ദേഷ്യം അങ്ങനെയെല്ലാം തീരട്ടെ. മററുള്ള സ്ത്രീകൾക്കും ഇതുതന്നെ ആയിരിക്കയില്ലേ അനുഭവം.? കുറെ അഴകുള്ള പെണ്ണുങ്ങളാണെങ്കിൽ ഇവററകളുടെ ശല്യം എത്ര ഭയങ്കരമായിരിക്കും? ഇവരെ പ്രസവിച്ച അമ്മമാർക്കും ഇതുതന്നെയല്ലേ അനുഭവം? ഇവരുടെ പെങ്ങന്മാരും ഇവർ കെട്ടാൻപോകുന്ന പെൺപിള്ളേരും ഈ ദുരിതത്തിൽ കൂടി കടന്നുപോകേണ്ടവരല്ലേ? എന്നെല്ലാം ഞാൻ ആലോചിക്കാറുണ്ടു്. പക്ഷെ, അവർ ആലോചിക്കുന്നില്ല.

അതുപോകട്ടെ, ഈനിസ്സഹായാവസ്ഥയിൽ ഞാൻ എത്തിച്ചേർന്നതെങ്ങനെയെന്നാണല്ലോ നിങ്ങൾക്കറിയേണ്ടതു്. പറയാം. വല്ലപ്പോഴും ആരോടെങ്കിലും ഇതൊന്നു പറയുന്നതുതന്നെ ഒരാശ്വാസമാണു്.

ഞാൻ ഉമ്മനാശാന്റെ മകളാണു്. അദ്ധ്യാപകന്മാരെ ആശാൻ എന്നാണല്ലോ അക്കാലത്തു വിളിച്ചുവന്നതു്. സംസ്കൃതപാണ്ഡിത്യത്തിൽ അദ്ദേഹത്തെ ജയിക്കാൻ ഞങ്ങളുടെ ഗ്രാമത്തിൽ മററാരും ഉണ്ടായിരുന്നില്ല. വസ്തുവിന്റെ തർക്കങ്ങൾ തീർക്കുന്നതും വിവാഹക്കേസുകൾ തീരുമാനിക്കുന്നതും അദ്ദേഹമായിരുന്നു. ഉമ്മനാശാൻ പറഞ്ഞാൽ പിന്നെ അതിനെതിരല്ല. കാവ്യങ്ങൾ പഠിക്കാൻ മാത്രമല്ല, എഴുതാൻകൂടി അദ്ദേഹം എന്നെ ശീലിപ്പിച്ചു. പത്തു വയസ്സായപ്പോഴേക്കു ഞാൻ ആറാംക്ലാസിൽ കയറി. ഞങ്ങളുടെ ഗ്രാമത്തിൽ ഇംഗ്ലീഷ് ഹൈസ്കൂൾ ഇല്ലാതിരുന്നതിനാൽ മലയാളംസ്കൂളിൽതന്നെ പഠിക്കേണ്ടിവന്നു. എന്നാൽ അപ്പന്റെ [ഞങ്ങൾ സുറിയാനിക്രിസ്ത്യാനികൾ പിതാവിനെ അപ്പൻ എന്നാണു വിളിക്കുന്നതെന്നറിയാമല്ലോ] പ്രത്യേകമായ പരിശീലനത്തിന്റെ ഫലമായി എനിക്കു സാധാരണ കുട്ടികളേക്കാൾ പല കാര്യങ്ങളും കൂടുതലായിട്ടറിയാമായിരുന്നു. പുസ്തകങ്ങൾ വായിക്കാനും കൂടുതൽ കൂടുതൽ അറിയുവാനും ഉള്ള ആഗ്രഹം ഹൃദയത്തിൽ തഴച്ചു വളർന്നു. തടഞ്ഞുനിറുത്താൻ പാടില്ലാത്ത ഒരു സാഹിത്യദാഹം. അതു വളർത്തിക്കൊണ്ടു വന്നതു അപ്പൻ തന്നെയാണു്. രൂപഗുണം എനിക്കില്ലായിരുന്നുവെങ്കിലും എന്റെ അപ്പനും അമ്മയ്ക്കും ഞാൻ അഴകുള്ള ഒരു കുഞ്ഞായിരുന്നു. ഞാൻ ഓടിനടന്നു കളിക്കുന്നതിനിടയിൽ എന്റെ കണ്ഠത്തിൽനിന്നു ഞാനറിയാതെതന്നെ പുറപ്പെടുന്ന ഗാനശകലങ്ങൾ ഞങ്ങളുടെ ഗൃഹത്തിന്റെ ശബ്ദരൂപത്തിലുള്ള പുളകങ്ങളായിരുന്നു. അങ്ങനെയാണു് അപ്പൻ എന്റെ സംഗീതവാസനയെ വർണ്ണിച്ചിട്ടുള്ളതു്. അടുക്കളപ്പണിയിൽ നിന്നു അമ്മയ്ക്കു വിശ്രമം ലഭിച്ചിട്ടില്ല. അതിനാൽ എന്റെ ബാലലീലകൾ കണ്ടാനന്ദിക്കുവാൻ അപ്പനാണു് അധികം സൗകര്യം ലഭിച്ചിട്ടുള്ളതു്. മററു പലയാളുകളും "ഈ കറുത്ത പെണ്ണു്" എന്നു് എന്നെപ്പററി പറയുന്നതു ഞാൻ കേട്ടിട്ടുണ്ടു്. പക്ഷെ, എന്റെ ഓമനക്കുഞ്ഞു് എന്നുമാത്രമേ അപ്പൻ പറഞ്ഞിട്ടുള്ളു. വാത്സല്യം നിറഞ്ഞ ആ ഹൃദയം ഇപ്പോഴും സ്വർഗ്ഗത്തിലിരുന്നു് എന്നെ അങ്ങനെതന്നെ വിളിക്കുന്നുണ്ടാവണം.

ഒരുദിവസം അപ്പന്റെ ആ ആനന്ദത്തിന്റെ ഗതിയൊന്നു മാറി. അന്നു് അമ്മ പറഞ്ഞു:—"ഇവളെ ഇങ്ങനെ പഠിപ്പിച്ചു പഠിപ്പിച്ചു എങ്ങോട്ടാ കൊണ്ടുപോകുന്നതു്? വയസ്സു പത്തായി. ഓർക്കുന്നില്ലേ എന്റെ കല്യാണം എട്ടാമത്തെ വയസ്സിലായിരുന്നു.„ അപ്പൻ ഓർത്തു, അമ്മയ്ക്കു് എട്ടു വയസ്സും അപ്പനു് 20 വയസ്സും ഉള്ളപ്പോഴാണു് അവരുടെ കല്യാണം നടന്നതെന്നു്. അപ്പോൾ ആ പഴയ നീതിയനുസരിച്ചു രണ്ടുവർഷം അധികമായിപ്പോയി. മാത്രമല്ല, പെൺപിള്ളാരെ ചെറുപ്പത്തിൽത്തന്നെ കെട്ടിക്കണമെന്നു് അപ്പൻ പലരേയും ഗുണദോഷിക്കുന്നതു ഞാൻ കേട്ടിട്ടുണ്ടു്. "തങ്കമ്മയെ ഉടൻ കെട്ടിക്കണം." അമ്മയ്ക്കു നിർബന്ധമായി. "ഇവിടെ ഇങ്ങനെ ശ്ലോകോം ചൊല്ലിയിരുന്നാൽ പെണ്ണിനെ ആരും കെട്ടിക്കൊണ്ടു പോകുകേല. ഒന്നിറങ്ങിയന്വേഷിച്ചെങ്കിലേ ചിലവു കഴിയാനുള്ളിടത്തു കെട്ടിക്കാനൊക്കൂ."

അപ്പനൊന്നും മിണ്ടിയില്ല ചാരുകസേരയിൽനിന്നെഴുന്നേററു് തിണ്ണയിൽ അങ്ങോട്ടുമിങ്ങോട്ടും നടക്കുവാൻ തുടങ്ങി. അമ്മ പറഞ്ഞതൊന്നും അപ്പൻ ശ്രദ്ധിച്ചില്ലെന്നാണു് അമ്മ വിചാരിച്ചതു്. "അല്ലെങ്കിലും ഈ ആണുങ്ങൾക്കു പെൺപിള്ളാരെ കെട്ടിക്കുന്ന കാര്യത്തിൽ ഒരു വിചാരോമില്ല. എന്നു പറഞ്ഞു ദേഷ്യപ്പെട്ടു് അമ്മ അടുക്കളയിലേക്കു പോയി. അപ്പൻ പിന്നെയും തിണ്ണയിൽ നടപ്പു തന്നെ. അതു പതിവില്ലാത്തതായിരുന്നു. കുറേനേരം കഴിഞ്ഞപ്പോൾ "അപ്പനെന്തിനാ ഇങ്ങനെ നടക്കുന്നതു്?„ എന്നു ഞാൻ ചോദിച്ചു അതുവരെ അവിടെ ഒരു നിശ്ശബ്ദതയായിരുന്നു. ഒന്നുരണ്ടു നിമിഷങ്ങൾ എന്നെ നോക്കിനിന്നശേഷം രണ്ടു കൈകൾകൊണ്ടും എന്നെ പൊക്കിയെടുത്തു് താടിമീശയുള്ള ആ മുഖം

എന്റെ കവിളിൽ ചേർത്തു് ഗാഢമായി ചുംബിച്ചു. അപ്പന്റെ കണ്ണിൽനിന്നു ധാരധാരയായി പ്രവഹിച്ച കണ്ണുനീരിന്റെ തുള്ളികൾ കുറേയെല്ലാം എന്റെ കവിളിലും വീണു.

എനിക്കൊന്നും മനസ്സിലായില്ല. "അപ്പാ അപ്പൻ കരയുകയാണൊ? ഞാൻ ചോദിച്ചു.

"അല്ല മോളേ,,

"പിന്നെ ഈ കണ്ണുനീരോ,,

"അതു ഞാനറിയാതെ വന്നതാണ്,, എന്നുപറഞ്ഞു് തോളിൽകിടന്ന തോർത്തെടുത്തു് അപ്പൻ കണ്ണുനീർ തുടച്ചു.

"മോളെ, നിന്നെ കെട്ടിക്കണമെന്നാണ് അമ്മ പറഞ്ഞതു്. കെട്ടിക്കാം. പക്ഷേ, നിന്റെ പഠിപ്പു അവിടെ അവസാനിക്കും. പഠിക്കുവാൻ എന്നെക്കാൾ കഴിവു നിനക്കുണ്ടു്. നീ ഒരു ഭാര്യയായാൽ നിന്റെ അമ്മയേപ്പോലെ നീയും അടുക്കളയിലാകും."

ഞാൻ—"അടുക്കളയിൽ ജോലി ചെയ്യുന്നതു തെററാണെങ്കിൽ എന്തുകൊണ്ടു് അമ്മയെ അടുക്കളയിൽ നിന്നു തിരിച്ചു വിളിക്കുന്നില്ല?"

അപ്പൻ—(കുറേനേരം മൗനമവലംബിച്ച ശേഷം) അതൊരു വല്ലാത്ത ചോദ്യമാണ്. നിന്റെ കഷ്ടപ്പാടിനെപ്പററി ആലോചിച്ചപ്പോഴാണ് എനിക്കു് അതു ബോദ്ധ്യമായതു്. നിന്റെ അമ്മ പറഞ്ഞതു ശരിയാണ്. നിന്നെ കെട്ടിക്കുന്ന കാര്യത്തെപ്പററി ഞാൻ ഇതേവരെ ആലോചിച്ചില്ല. നീ ഒരു പെണ്ണാണെന്നും, കല്യാണം കഴിഞ്ഞാൽ നീ മറെറാരു വീട്ടിലെ അടുക്കളക്കാരിയാകുമെന്നും, നീ എന്നിൽനിന്നു് അകന്നുപോകുമെന്നും ഞാൻ ഇതുവരെ ആലോചിച്ചില്ല.

(തുടരും)

# കത്തുകളിൽ നിന്ന്

## പൊററെക്കാട്ട് ഒരച്ഛനായി തിരിച്ചുവരുന്നു

കോഴിക്കോട്ട്, ജൂലൈ 10

"............പൊററെക്കാട്ട് ഈ മാസാവസാനം സിങ്കപ്പൂരിൽനിന്നു പുറപ്പെടുന്നതും അഗസ്റ്റ് ആദ്യത്തെആഴ്ച കോഴിക്കോട്ടെത്തുന്നതും ആണ്. രണ്ടാഴ്ചയ്ക്കുമുമ്പ് ഒരു കത്തു വന്നിരുന്നു. പൊററെക്കാട്ട് അച്ഛനായവിവരം അറിഞ്ഞിരിക്കുമല്ലോ. ആൺകുട്ടി. ജ്യോതീന്ദ്രൻ എന്നാണു പേരിട്ടിരിക്കുന്നതു്........"

എന്നു, മാധവേട്ടൻ.

കുറിപ്പ്:—പൊററെക്കാട്ട് എന്താണ് ഇയ്യിടെ ഒന്നുംഎഴുതാത്തതെന്നോർത്തു് അത്ഭുതപ്പെട്ടിരിക്കയായിരുന്നു. വെറുതെയിരിക്കയായിരുന്നില്ല, "കുമാരസംഭവം" ചമയ്ക്കുകയായിരുന്നുവെന്ന് ഇപ്പോഴല്ലേ മനസ്സിലായതു്! (സർഗീവ്)

x x x

### വെണ്മണി

കുമരനല്ലൂർ, തെ. മലബാർ

ജൂലൈ 9

വെണ്മണിയെപ്പററി അരുണയിൽ വായിച്ചു. കൊള്ളാമായിരുന്നു. എന്നെ രസംപിടിപ്പിച്ചതു അന്നത്തെ സാഹിത്യത്തിലെ വ്യക്തികളുടെ ശാലീനവും ശാന്തവുമായ പരസ്പരസൗഹാർദ്ദമാണ്. കവിതയെ കവിതയായി കാണാനുള്ള കഴിവും. പിന്നെയൊന്നു സ്ഥലദൂരത്തിനു് അന്നും ഇന്നും തമ്മിലുള്ള വ്യത്യാസവും. ഇന്നു നാം അമേരിക്കയിലെ സാഹിത്യകാരനെ അറിയുന്നത്രയേ അന്നു കോട്ടയത്തുള്ള ആൾ കൊടുങ്ങല്ലൂരുള്ള ആളെ അറിഞ്ഞിരുന്നുള്ളു......"

സ്വന്തം അക്കിത്തം

x x x

ക്വാലാലിപിസ്

മലായ

ജൂലൈ 7

" ..... അദ്ധ്യാനിക്കുവാൻ സാധിക്കുന്നിടത്തോളം അദ്ധ്യാനിച്ചിട്ടും വിയർപ്പു മുട്ടിക്കുന്ന വിഷമതയും അനാവശ്യമായ ശകാരവും മാത്രം പ്രതിഫലമായി ലഭിക്കുന്ന ദാരുണമായ ആ പരിതസ്ഥിതിയിൽ നിന്നു പിടഞ്ഞു പുറത്തു ചാടി ഞാൻ ഇന്നാട്ടിൽ ഒരു മൂലയിൽകഴിഞ്ഞുകൂടുകയാണ്. ഞാൻ ഇവിടെ വന്നിട്ടു രണ്ടുകൊല്ലമായി. ഒരുവിധം സുഖമാണ്. ശമ്പളം തരക്കേടില്ല. "....കോഴിക്കോട്ടെ സാഹിത്യകാരന്മാരിൽ നിന്നു കത്തു കിട്ടിയിട്ടു കുറച്ചു നാളായി. ഈ ദരിദ്ര സംഘടനയിൽ ഇപ്പോൾ കോഴിക്കോട്ടെ ശാഖയിൽ വളരെയധികം അംഗങ്ങളുണ്ട്. അക്കൊടുങ്ങല്ലൂരും ഇപ്പോൾ മദിരാശിയിൽനിന്ന് അവിടെ താവളമുറപ്പിച്ചിരിക്കുന്നുവെന്നു കേട്ടു. ഒരു താടിക്കാരൻ നമ്മുടെ ഒരു പത്രത്തിൻെറ അഭേദ്യമായ മതിൽക്കെട്ടിനുള്ളിൽ കിടന്നു കറങ്ങുകയാണത്രെ. ...."

സ്വന്തം റസാക്ക്.




x x x

എറണാകുളം

ജൂലൈ 1.

ബഷീറിൻെറ പേർക്ക് ഏതാനും മാസങ്ങൾക്കു മുമ്പു വൈക്കം വിലാസത്തിൽ കത്തെഴുതിയിട്ടു മറുപടി കിട്ടിയില്ലെങ്കിൽ അത്ഭുതപ്പെടുവാനില്ല. അദ്ദേഹം ഇവിടെയെങ്ങും ഇല്ലായിരുന്നു. പലേടത്തും കറങ്ങിത്തിരിയുകയായിരുന്നു. വീണ്ടും ജീവിതപ്രശ്നവുമായി എറണാകുളത്തെത്തിയിട്ടുണ്ട്. മുമ്പു സ്വന്തമായി നടത്തിയിരുന്ന സർക്കിൾ ബുക്ക്സ്റ്റാൾ മററൊരാൾക്കു കൈമാററം ചെയ്തതു് അറിഞ്ഞുകാണുമല്ലോ. ഇപ്പോൾ മടങ്ങിവന്നശേഷം സ്വന്തം പേരിൽ ഒരു ബുക്ക്സ്റ്റാൾ തുടങ്ങിയിരിക്കയാണ്.

അളിയൻ,

# ലേശം വിശ്രമം

മദ്രാസിൽ നടന്ന ഒരു സംഭവം:—ഒരു ബസ്സിലേക്കു് ഒരു ചെറുപ്പക്കാരി ചാടിക്കയറി. ഉടൻതന്നെ ഹാൻഡ്ബാഗ് തുറന്നു ചീപ്പെടുത്തു് അല്പം ഉലച്ചിൽ തട്ടിയ തലമുടി ചീകിയൊതുക്കി. പിന്നീട് ബാഗിൽ നിന്നു പൗഡറെടുത്തു മുഖം മിനുക്കി. സൗന്ദര്യസംവിധാനം അതുകൊണ്ടും അവസാനിച്ചില്ല. ലിപ്സ്റ്റിക്ക് എടുത്തു ചുണ്ടുകളിൽ ചായം തേച്ചു. അതുകൊണ്ടും അവൾ തൃപ്തിപ്പെട്ടില്ല. ഒരു ചെറിയ കത്തിയെടുത്തു് പുരികത്തിലെ രോമം അവളുടെ പ്ലാൻ അനുസരിച്ചു മുറിക്കുവാൻ തുടങ്ങി. ഇതെല്ലാം കണ്ടുകൊണ്ടു് അക്ഷമനായി നിന്ന ബസ്സ്കണ്ടക്ടർ വിളിച്ചുപറഞ്ഞു:—"ഞാൻ ഷേവ് ചെയ്തിട്ടു് ഒരാഴ്ചയായി. പ്രിയപ്പെട്ട സഹോദരി, എന്നെക്കൂടെ ഒന്നു സഹായിക്കാമോ". എല്ലാവരും പൊട്ടിച്ചിരിച്ചു. അവളുടെ കത്തി അവളുടെ ബാഗിൽ ഒളിച്ചു.

x x x

ടീച്ചർ—എടോ കുട്ടീ, ശിപായിലഹള എന്നായിരുന്നു.

വിദ്യാർത്ഥി—അറിഞ്ഞുകൂടാ.

ടീച്ചർ—വാസ്കോഡിഗാമ ഇൻഡ്യയിൽ വന്ന വർഷം?

വിദ്യാർത്ഥി—അറിഞ്ഞുകൂടാ.

ടീച്ചർ—ഉപ്പുസത്യാഗ്രഹം എന്നാണു നടത്തിയതു്?

വിദ്യാർത്ഥി – അറിഞ്ഞുകൂടാ.

ടീച്ചർ—ഇൻഡ്യയ്ക്കു സ്വാതന്ത്ര്യം ലഭിച്ചതു് എന്നാണു്?

വിദ്യാത്ഥി—നല്ല ഓർമ്മയില്ല.

ടീച്ചർ—നീ വെറും വിഡ്ഢി. ഞാൻ കഴിഞ്ഞ വ്യാഴാഴ്ച പഠിപ്പിച്ചതല്ലേ ഇതെല്ലാം. പുസ്തകം മറിച്ചുനോക്കാത്ത അധികപ്രസംഗി! എടോ നീ ഇന്നലെ രാത്രിയിൽ എന്തു ചെയ്യുകയായിരുന്നു?

വിദ്യാർത്ഥി—ഞാൻ ഇന്നലെ ഒരു കള്ളുഷാപ്പിലായിരുന്നു. കൂട്ടുകാരും ഉണ്ടായിരുന്നു. സാർ, ബഹുരസമായിരുന്നു.

(ടീച്ചർക്കു ദേഷ്യം വന്നു. അദ്ദേഹം എന്താണു പറയേണ്ടതെന്നറിയാതെ വിഷമിച്ചു.)

ടീച്ചർ—എടാ, അധികപ്രസംഗീ, ഇറങ്ങു വെളിയിൽ.

വിദ്യാർത്ഥി—ഞാൻ പോകാൻ തുടങ്ങിയപ്പോഴാണു സാറു വന്നതു്. അതുകൊണ്ടു് ഇവിടെ ഇരുന്നെന്നു മാത്രമേയുള്ളു. ഇവിടെ ഇലക്ട്രിക്ക് ലൈററ് ഫിററ് ചെയ്യാൻ ഇലക്ട്രിക്ക് കമ്പനിയിൽ നിന്നു വന്ന ഒരു പയ്യനാണു ഞാൻ. ഇറക്കിവിട്ടതിനു നന്ദി.

x x x

ചോദ്യം—സത്യം പറയാത്ത രാഷ്ട്രീയ പ്രവർത്തകരെ എന്തു വിളിക്കണം?

ഉത്തരം—കള്ളന്മാർ

ചോദ്യം—സത്യം പറയുന്നവരേയോ?

ഉത്തരം—സന്ധി പൊളിപ്പന്മാർ, കിറുക്കന്മാർ, വിധ്വംസകന്മാർ, വിഡ്ഢികൾ!

x x

ഒരു വൈമാനികൻ വിമാനം ഓടിക്കുവാൻ ഒരുത്തനെ പഠിപ്പിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഒരു ദിവസം ഗുരു പറഞ്ഞു:—"നിന്റെ കഴിവിൽ എനിക്കുള്ള പൂർണ്ണവിശ്വാസം ഞാൻ പ്രദർശിപ്പിക്കുവാൻ പോകയാണു്." ശിഷ്യൻ സന്തോഷം പ്രകടിപ്പിച്ചു. വിമാനത്തിന്റെ ഗതിയെ നിയന്ത്രിച്ചുകൊണ്ടിരുന്ന "കൺട്രോൾ സ്റ്റിക്ക്" ഗുരു ദൂരത്തെറിഞ്ഞു. അപ്പോൾ, വിമാനത്തെ നിയന്ത്രിച്ചുകൊണ്ടിരുന്ന ശിഷ്യൻ "ഓഹോ, അങ്ങനെയാണോ" എന്നു് ചോദിച്ചുകൊണ്ടു് തന്റെ കയ്യിലെ "കൺട്രോൾസ്റ്റിക്കും" ശിഷ്യൻ ദൂരത്തെറിഞ്ഞു.

x x

രണ്ടാംലോകമഹായുദ്ധം കഴിഞ്ഞു് എല്ലാ ഉടമ്പടികളും സജ്ജമാക്കിക്കഴിഞ്ഞു മോസ്ക്കോയിൽ ഒരു വിരുന്നുസൽക്കാരം നടന്നു. അമേരിക്കയിലെയും ബ്രിട്ടനിലെയും തന്ത്രപ്രതിനിധികളും അതിൽ സംബന്ധിച്ചിരുന്നു. മാർഷൽ സ്റ്റാലിൻ എഴുന്നേററുനിന്നു് സൽക്കാരോപചാരപ്രസംഗം നടത്തി. പ്രസംഗം വളരെനേരം നീണ്ടുനിന്നു. ചർച്ചിൽ, റൂസ്വെൽററ്, ഈഡൻ, ഹൾ, ഹാരിമാൻ മുതലായവർക്കും, കര—നാവിക—വ്യോമ സൈന്യങ്ങളിലെ പ്രമുഖന്മാർക്കും മററും അഭിനന്ദനങ്ങൾ നൽകി. ഇടയ്ക്കിടയ്ക്കു് സ്റ്റാലിൻ ഫലിതങ്ങൾ പറയുന്നുണ്ടായിരുന്നു. റഷ്യൻ മന്ത്രിമാരുടെയും മററും മന്ദസ്മിതത്തിൽ നിന്നു് അതു വ്യക്തമായിരുന്നു. പക്ഷേ സുദീർഘമായ ആ പ്രസംഗവേളയിൽ ഒന്നും മനസ്സിലാകാതെ ആംഗ്ലോ അമേരിക്കൻ പ്രതിനിധികൾ അവിടെയിരുന്നു. പ്രസംഗം അവസാനിച്ചാൽ ഉടൻ എഴുന്നേററു പോകണം. സ്റ്റാലിൻ പറഞ്ഞതെന്താണെന്നു

മനസ്സിലാകാതെ എഴുന്നേററു പോകുന്നതും ശരിയല്ല. സ്റ്റാലിൻെറ പ്രസംഗം അവസാനിച്ചപ്പോൾ ദ്വിഭാഷി എഴുന്നേററു. അവർ ആ പരിഭാഷയ്ക്കുവേണ്ടി കാത്തിരിക്കുകയായിരുന്നു. ദ്വിഭാഷി ഇത്ര മാത്രമേ പറഞ്ഞുള്ളു. "പുരുഷന്മാർക്കുള്ള മുറി വലത്തുവശത്താണെന്ന് മാർഷൽ സ്റ്റാലിൻ പറയുന്നു."

x x x

കാലിഫോർണിയായിലെ മൗണ്ടുവിൽസൺ നക്ഷത്രബംഗ്ലാവിൽ ഒരുദിവസം മിസ്സിസ് ഐൻസ്റ്റീൻ (വിശ്വപ്രസിദ്ധനായ ശാസ്ത്രജ്ഞൻെറ ഭാര്യ) കടന്നുചെന്നു. അവിടെ ഭീമമായ ഒരു ദൂരദർശിനിയും അതിനോടു ചേർന്ന ഉപകരണങ്ങളും ഘടിപ്പിച്ചിരിക്കുന്നതു കണ്ട് ആ മഹതി ചോദിച്ചു:- "ഇതിൻെറ ഉപയോഗമെന്താണു?"

ബ്രഹ്മാണ്ഡത്തിൻെറ ആകൃതി നിർണ്ണയിക്കാൻ വേണ്ടിയാണ് ആ യന്ത്രം ഉപയോഗപ്പെടുത്തുന്നത് എന്നു നക്ഷത്രബംഗ്ലാവിലെ ഉദ്യോഗസ്ഥന്മാർ പറഞ്ഞു. ശാസ്ത്രവിഷയത്തിൽ വലിയ പിടിയൊന്നുമില്ലാതിരുന്ന മിസ്സിസ് ഐൻസ്റ്റീൻെറ മറുപടി ഇതായിരുന്നു. "ആഹാ, ഇതാണൊ ഇത്ര വലിയ കാര്യം! ഒരു പഴയ ലക്കോട്ടിൻെറ (കവറിൻെറ) പുറത്തു എൻെറ ഭർത്താവു നിഷ്പ്രയാസം എഴുതിക്കൂട്ടുന്ന കാര്യമാണിതു". പരേതയായ മിസ്സിസ് ഐൻസ്റ്റീനെ നേരിട്ടറിയാവുന്നവർ വിശ്വസിക്കുന്ന ഒരു കഥ)

x x x

രാമൻ–തൊഴിലില്ലായ്മ പരിഹരിക്കേണ്ടതു് എങ്ങനെയാണെന്ന് എനിക്കറിയാം.

ലക്ഷ്മിക്കുട്ടി— ചപ്പടാച്ചി പറയാതിരിക്കൂ. വലിയ മഹാത്മാക്കൾ വിചാരിച്ചിട്ടുപോലും പരിഹരിക്കാൻ സാദ്ധ്യമല്ലാത്ത പ്രശ്നമാണു നിങ്ങൾ പരിഹരിക്കാൻ പോകുന്നതു്.

രാമൻ—ഞാൻ കളി പറഞ്ഞതല്ല.

ലക്ഷ്മിക്കുട്ടി ഓ– എന്നാൽ കേൾക്കട്ടെ.

രാമൻ– പുരുഷന്മാരെ മുഴുവൻ ഒരു ഭൂഖണ്ഡത്തിലും സ്ത്രീകളെ മുഴുവൻ മറെറാരു ഭൂഖണ്ഡത്തിലുംമാററിത്താമസിപ്പിക്കണം. അപ്പോൾ മുതൽ എല്ലാവർക്കും തൊഴിലാകും.

ലക്ഷ്മിക്കുട്ടി—എന്തുതൊഴിൽ?

രാമൻ–കപ്പൽനിർമ്മാണം.

x x x

സാറാമ്മ–ആ ചാക്കോച്ചേട്ടൻ ഇന്നു പള്ളിയിലിരുന്നു കൂർക്കം വലിക്കുന്നതു കേട്ടോ?

തോമസ്—ഓഹോ കേട്ടു. അയാളുടെ കൂർക്കംവലി കേട്ടാണ് ഞാൻ ഉണർന്നതു്.

\+ \+

"ഞാൻ പെണ്ണുകെട്ടുകയില്ല" എന്നു സത്യം ചെയ്തിരുന്ന ഒരു ചെറുപ്പക്കാരൻ ഒരിക്കൽ വാസന്തിയെ കണ്ടു. അയാളുടെ അനുഭവംപണ്ടു പൂരപ്രബന്ധത്തിൽ പറഞ്ഞതുപോലെയായിരുന്നതെന്താണെന്നോ?

തലകെട്ടും തരളാക്ഷിമാർ ജനത്തിൻ
മുലമൊട്ടും മുകിൽ വേണികണ്ട നേരം
നിലവിട്ടൊന്നു പകച്ചു നിന്നുപോയി
കുലവെട്ടീടന കുററിവാഴപോലെ

ആവു. കൃഷ്ണൻ അങ്ങനെനിൽക്കുമ്പോൾ അയാളുടെ മനസ്സിൽ തിളച്ചു പൊങ്ങിയ പ്രേമം വാസന്തിയെ അറിയിക്കുവാൻ ശ്രമം തുടങ്ങി. അയാൾ ആ തരളാക്ഷിയോടു പറഞ്ഞു:—

"അവിവാഹിതനായിരിക്കുന്നതു പലവിധത്തിലും ഗുണകരമാണ്. എന്നാൽ മറെറാരു ജീവിയുടെ സഹവാസം ആഗ്രഹിക്കുന്ന ഒരു ഘട്ടം വന്നുചേരും. പ്രതിമയെപ്പോലെ രൂപത്തിൽ പൂർണ്ണതയും സ്വന്തംപോലെ കൈകാര്യംചെയ്യാൻ സ്വാതന്ത്ര്യവും ഉള്ള ഒരു ജീവി—എപ്പോഴും എവിടെയും എന്നോടുനന്ദിയുംസ്നേഹവും നിറഞ്ഞ........

വാസന്തിയുടെ മിഴികൾ പ്രകാശിച്ചു. അവൾ ഇടയ്ക്കു കയറിപ്പറഞ്ഞു:—

"എനിക്കെല്ലാം മനസ്സിലായിനിങ്ങൾ ഒരു പട്ടിയെ വാങ്ങാൻപോകയാണ് അല്ലേ?"

\+ \+ \+

മറിയക്കുട്ടി സണ്ടേസ്കൂളിൽ പോയപ്പോൾ അവൾക്കു അമ്മ രണ്ടണ കൊടുത്തു. "മോളേ, ഇതിൽ ഒരണ നീ എടുത്തുകൊള്ളുക. മറേറ അണ പള്ളിയിൽ പോയി ദൈവത്തിനു കൊടുക്കണം" അമ്മയുടെ ഈ നിർദ്ദേശം കേട്ടുകൊണ്ടു മറിയക്കുട്ടി പള്ളിയിൽപോയി. വഴിക്കു് അവൾ മറിഞ്ഞു വീണു. ഒരണ ഒരു ഓടയിലേക്കു തെറിച്ചുപോകുന്നതു് അവൾക്കു കാണാമായിരുന്നു. പക്ഷെ അതു് എടുക്കാൻ വയ്യാതെ നിസ്സഹായയായി റോഡിൽ കിടന്നുകൊണ്ടു് അവൾ പ്രാർത്ഥിച്ചു:— "എൻെറ ദൈവമേ നിനക്കുള്ള, അണ അതാപോകുന്നു."

\+ \+ \+

ഭർത്താവ്—ഒരു ചരിമച്ചിൽ ഒരു ചിലന്തിവല ഒരു ചിത്രകാരൻ വരച്ചു. അതൊരു 'യഥാതഥാ' ആയിരുന്നു. വസ്തുവത്തിൽ ചിലന്തിവലയാണെന്നുതന്നെ വിശ്വസിച്ചുകൊണ്ടു് അതു് ചൂലുകൊണ്ടു് അടിച്ചു മാററാൻ നിരവധി മണിക്കൂറുകൾ വേലക്കാരി ശ്രമിച്ചു.

ഭാര്യ:—ഓ, അതൊരിക്കലും വാസ്തവമാണെന്നു ഞാൻ വിശ്വസിക്കുന്നില്ല."

ഭർത്താവ്—എന്തുകൊണ്ടു വിശ്വസിക്കുന്നില്ല?

കലാകാരന്മാർഅങ്ങനെയെന്തെല്ലാം ചെയ്തിരിക്കുന്നു.

ഭാര്യ—പക്ഷേ, വേലക്കാരികൾ ചെയ്യാറില്ല.




# അവളുടെ ആത്മാവു് ആ വാക്കിനുവേണ്ടി കാത്തിരുന്നു

കെ. ഭാസ്കരൻ നായർ,
മച്ച്കണ്ട്, ഒറീസ്സ.

ആപ്കോ ഏക് ടെല്ലിഗ്രാം ആയാ.

എന്റെ പ്യൂണിന്റെ ശബ്ദമായിരുന്നു അതു്. ഞാൻ തിരിഞ്ഞു നോക്കി. അവൻ കൊണ്ടുവന്ന കവർ വിറയ്ക്കുന്ന കൈകളോടെ ഞാൻ പൊട്ടിച്ചു."

"നളിനിക്കു് സുഖക്കേടു് ആസന്നമായിരിക്കുന്നു. ഉടൻ പുറപ്പെടുക.

മാധവമേനോൻ.

മാധവമേനോൻ നളിനിയുടെ അഥവാ എന്റെ കളിത്തോഴിയുടെ പിതാവായിരുന്നു. എന്റെ ധമനികളിൽ കൂടിയുള്ള രക്തപ്രവാഹത്തിന്റെ വേഗം വർദ്ധിച്ചു. ആയിരമായിരം ചിന്തകൾ ഹൃദയപേടകത്തിൽ സ്ഥലം പിടിച്ചു. ഞാൻ ഉദ്യോഗത്തിലിരിക്കുന്നതു് ഉത്തരേന്ത്യയിലാണു്. അത്രവേഗം നാട്ടിൽ ചെല്ലുവാൻ സാദ്ധ്യമല്ല. എന്റെ സുഖത്തിലും ദുഃഖത്തിലും പങ്കാളിയായിരുന്ന ഭാര്യയെ അവളുടെ അവസാന നിമിഷത്തിൽ ഒരു നോക്കു കാണുവാൻ എന്റെ കണ്ണു കൊതി പൂണ്ടു.

നളിനിയുടെയും എന്റെയും ഏകോപിച്ചുള്ള ജീവിതത്തിന്റെ പിന്നിൽ വലുതായ ഒരു ചരിത്രമുണ്ടു്. ഞാൻ കോളേജിൽ പഠിച്ചുകൊണ്ടിരിക്കുന്ന സമയത്തു് പതിവായി നഗരത്തിലെ ഉദ്യാനത്തിൽ പോയിരുന്നു് സന്ധ്യയുടെ പ്രശാന്തത ആസ്വദിക്കുക പതിവായിരുന്നു.

ഒരു ദിവസം പതിവുപോലെ ഞാൻ പാർക്കിൽ ചെന്ന അവസരത്തിൽ ഒരു സുന്ദരിയായ യുവതി അവിടെ വന്നിട്ടുണ്ടായിരുന്നു. അവൾ അഭ്യസ്തവിദ്യയും കുലീനയുമാണെന്നു ഒററ നോട്ടത്തിൽ തന്നെ ആർക്കും ബോദ്ധ്യപ്പെടും. അവൾ വക്കീൽ മാധവമേനോന്റെ മകളായിരുന്നു. അവൾ നടന്നു നടന്നു് ഞാൻ ഇരുന്ന ബെഞ്ചിന്റെ അടുത്തു വന്നു. പെട്ടെന്നു് ഞങ്ങളുടെ കണ്ണുകൾ തമ്മിലിടഞ്ഞു. ആനിലയിൽ ഒരു നിമിഷം നിന്നശേഷം അവൾ കാറിൽ കയറി പുറപ്പെട്ടു കഴിഞ്ഞു. അങ്ങിനെ അന്നു് ആദ്യമായി ഞാൻ നളിനിയെ കണ്ടു.

കാലപ്രവാഹത്തിൽപ്പെട്ടു ദിവസങ്ങൾ പലതും ഒഴുകിപ്പോയി. ഞാൻ തുടർച്ചയായി പാർക്കിൽ പോകാറുണ്ടായിരുന്നു. എന്തിനു്? എന്റെ ആ ദേവതയെ കാണുവാൻ. പക്ഷെ അതിൽ പിന്നീടു് എനിക്കവളെ പാർക്കിൽ കാണുവാൻ കഴിഞ്ഞിരുന്നില്ല. ഒരു വേള അവൾക്കെന്നോടു പിണക്കമായിരിക്കാം എന്നു ഞാനൂഹിച്ചു. അതിനുതക്കതായ കാരണവുമുണ്ടു്. രാത്രി മുഴുവൻ കമ്പനിയിൽ പോയി കണക്കുകളെഴുതി കാളേജ് വിദ്യാഭ്യാസം തുടർന്നു പോകുന്ന എനിക്കും, ദിവസംപ്രതി നൂറുകണക്കിനു വരുമാനമുള്ള ഒരു പ്രശസ്ത വക്കീലിന്റെ വിദ്യാസമ്പന്നയായ പുത്രിക്കും തമ്മിലുള്ള വ്യത്യാസം അത്ര ചെറുതല്ലായിരുന്നു.

ആ വർഷം പ്രസിഡൻസിയിൽ ഒന്നാമതായി ഞാൻ ബി. ഏ. പരീക്ഷ ജയിച്ചു. അന്നു് കോളജ് കെട്ടിടത്തിൽ വലുതായൊരു ചായസൽക്കാരമുണ്ടായിരുന്നു. നഗരത്തിലെ പല പ്രമുഖ വ്യക്തികളും സർവകലാശാലാ ഭാരവാഹികളും പങ്കു് കൊണ്ടു. അക്കൂട്ടത്തിൽ മാധവമേനോനും മകളും വന്നിരുന്നു. ഞാൻ ഇരുന്നതിന്റെ തൊട്ടടുത്താണു് നളിനിയും മേനോനും ഇരുന്നിരുന്നതു്. മേനോൻ എന്നെ വളരെ പ്രശംസിക്കുകയും മേലും അപ്രകാരമുള്ള ബിരുദങ്ങൾ സമ്പാദിക്കുവാൻ വേണ്ടി പ്രയത്നിക്കണമെന്നു് ഉപദേശിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ അനുമോദനങ്ങളും ഉപദേശങ്ങളും ഞാൻ സസന്തോഷം സ്വീകരിച്ചു. ചടങ്ങുകളെല്ലാം അവസാനിച്ച ഉടനെ മേനോൻ എന്നെ വിളിച്ചു് അദ്ദേഹത്തിന്റെ വീട്ടിൽ പിറേറ ദിവസം ചെല്ലണമെന്നാവശ്യപ്പെട്ടു. ഞാൻ പോകാമെന്നു സമ്മതിച്ചു.

സാധാരണ ഒരാളുടെയും ഭവനത്തിൽ പോകുന്നതു സ്വതേ ഇഷ്ടമില്ലാതിരുന്ന എനിക്കു് മേനോന്റെ ക്ഷണം സ്വീകരിക്കാതിരിക്കാൻ

നിർവാഹമില്ലായിരുന്നു.

പിറേറദിവസം വൈകുന്നേരം ഞാൻ മേനോൻെറ വീട്ടിൽ പോയി. മേനോൻ എന്നെ കാത്തിരിക്കയായിരുന്നു. ഞങ്ങൾ പല കാര്യങ്ങളെക്കുറിച്ചും സംസാരിച്ചു. അങ്ങിനെ പതിനൊന്നു മണി വരെ ഞങ്ങൾ സംസാരം തുടർന്നു. ഒടുവിൽ മേനോൻ പറഞ്ഞു. "ക്ഷമിക്കണം. ഞാൻ നിങ്ങളെ അനാവശ്യമായി താമസിപ്പിച്ചു, പോയി കിടന്നുറങ്ങുവിൻ." ഞാൻ കിടക്കമുറിയിയിൽ ചെന്നിരുന്നു് പല കാര്യങ്ങളെപ്പററിയും ചിന്തിച്ചു. പ്രത്യേകിച്ച് നളിനിയുടെ മുഖം എൻെറ മുമ്പിൽ നിൽക്കുന്നതുപോലെ തോന്നി.

നാഴികമണി പന്ത്രണ്ടടിച്ചു. എനിക്കുവേണ്ടി സജ്ജമാക്കിയിരുന്ന മോഹനമായ മെത്തയിൽ ഞാൻ കിടക്കാൻ ഒരുങ്ങി. പക്ഷെ, ഒരസ്വസ്ഥത എൻെറ ഹൃദയത്തെ മഥിച്ചുകൊണ്ടിരുന്നു.

എല്ലാവരും രാത്രിയുടെ ഏകാന്തതയിൽ മയങ്ങി ഉറങ്ങുകയാണ്. എനിക്കുറക്കം വന്നില്ല. ആ മെത്തയ്ക്ക് എന്തോ പോരായ്മ ഉണ്ടെന്നു തോന്നി. ഒരു മാസിക എടുത്തു വായിക്കാൻ ശ്രമിച്ചു. കണ്ണുകൾ മാസികയിലും ഹൃദയം നളിനിയുടെ മുറിയിലുമായിരുന്നു. നളിനിയുടെ മുറിയിലേക്കൊന്നു പോയാലോ? എൻെറ മനസ്സു വിറയ്ക്കുവാൻ തുടങ്ങി. ശരീരം ആസകലം ചുട്ടുപിടിച്ചതുപോലെ അനുഭവപ്പെട്ടു. ഞാൻ എഴുനേററു് സാവധാനത്തിൽ വാതിൽ വരെ നടന്നു. അപ്പോൾ പുറകിൽ നിന്നു് ആരോ "വേണ്ട" എന്നു പറയുന്നതായി തോന്നി. ഞാൻ തിരിഞ്ഞു നോക്കി. ആരെയും കണ്ടില്ല. ആരും വിളിച്ചുമില്ല. എൻെറമനസ്സുതന്നെ എന്നോടുസംസാരിക്കുകയായിരുന്നു. വിവേകം തിരിച്ചുവന്നു. ഞാൻ നളിനിയുടെ മുറിയിൽ കടന്നാൽ—അവൾ പെട്ടെന്നു ഞെട്ടിയുണർന്നു ചേടിച്ചു കരഞ്ഞാൽ—അവളുടെഅമ്മയറിഞ്ഞാൽ— അച്ഛനറിഞ്ഞാൽ—അങ്ങനെ ആലോചിച്ചാലോചിച്ച് ഒടുവിൽ എൻെറ മെത്തയിൽ തിരിച്ചു വന്നിരുന്നു. അധികമാലോചിക്കുന്നവരെക്കൊണ്ടു ഒന്നും ചെയ്യുവാൻ സാധിക്കുകയില്ല. ഒന്നും പഠിക്കാത്ത ഒരു കിരാതനായിരുന്നെങ്കിൽ ആവേശത്തുള്ളലിൽ വല്ലതും പ്രവർത്തിക്കുമായിരുന്നു. ഞാൻ അങ്ങനെയൊരു കിരാതനായിരുന്നെങ്കിൽ നളിനി അന്നു തന്നെ എൻെറ സ്വന്തമാകുമായിരുന്നു. എൻെറ വിദ്യയെയും എൻെറ നല്ല സ്വഭാവത്തെയും എൻെറ സംസ്കാരത്തെയും വിവേകത്തെയും ശപിച്ചുകൊണ്ടു ഞാൻ പതുക്കെ എൻെറ മെത്തയിൽ തല ചായിച്ചു. അവിടെ ഞാൻ തനിയെ കിടന്നുറങ്ങാൻ ഒരു ശ്രമം നടത്തി. എൻെറ കണ്ണുകൾ ഞാൻ ഇറുക്കിയടച്ചു. എൻെറ ഹൃദയം ഒരു സ്വപ്നത്തിൽലയിച്ചു. ഞാൻ കൊതിച്ചതെല്ലാം ആ സ്വപ്നത്തിൽ എനിക്കനുഭവപ്പെട്ടു. അതാ നളിനി വാതൽ തുറന്നു് എൻെറ ശയ്യയുടെ സമീപം വരുന്നു. അവൾ ലജ്ജിച്ചില്ല. ഞാൻഇത്ര നാളായിട്ടും അവിടെച്ചെല്ലാതിരുന്നതിൻെറ ശിക്ഷയെന്നവണ്ണംഅ കരപല്ലവങ്ങൾകൊണ്ടു് എന്നെ വരിഞ്ഞുമുറുക്കി അവളുടെ കഠിനമായ വക്ഷോജങ്ങളാൽ എന്നെ മർദ്ദിച്ചു. ഞാൻ അവൾക്കു വിധേയനായി. അവളുടെ അധരങ്ങളിൽ നിന്നു് എൻെറ അധരങ്ങളിലേക്ക് അമൃതം പൊഴിഞ്ഞു. ഞങ്ങളുടെ പ്രവൃത്തികൾക്കു സാക്ഷിയായി ഒരു മേശവിളക്കു മാത്രമെ ഉണ്ടായിരുന്നുള്ളു. എല്ലാം കഴിഞ്ഞു. സുഖകരമായ പാരവശ്യത്തിൽ ഞാൻ മതിമയങ്ങിക്കിടന്നു.

അപ്പോൾ അടുത്തുള്ള ഒരു മേശയിൽ "ടിക്ക്—ടിക്ക്" എന്നൊരു ശബ്ദം. അതുകേട്ടു ഞാനുണർന്നു. ആവൂ! അതൊരു സ്വപ്നമായിരുന്നു. കഷ്ടം! എങ്കിലും ആ സ്വപ്നത്തിൽ നിന്നു് ഉണരുവാൻ ഞാൻ ഇഷ്ടപ്പെട്ടിരുന്നില്ല. ആരാണു് ഈ ശബ്ദമുണ്ടാക്കിയതെന്നു അത്യന്തമായ അമർഷത്തോടുകൂടി ഞാൻ തിരിഞ്ഞു നോക്കി. അതു നളിനിയായിരുന്നു. അപ്പോഴൊരു സംശയം. ഇതൊക്കെപ്പരമാർത്ഥമായിരുന്നോ എന്നു്. അവൾ 'ബെഡ്കാഫി' കൊണ്ടുവന്നു നിൽക്കയായിരുന്നു. വെളുപ്പിനു നേരം അഞ്ചു മണിയായി. വേലക്കാരി മുററമടിക്കുന്ന ശബ്ദം ഞാൻ കേട്ടു. അടുത്ത മുറിയിൽ വക്കീൽ എഴുന്നേററിരുന്നു കേസിൻെറ ഫയലുകൾ മറിച്ചു നോക്കുന്നുണ്ടായിരുന്നു. ഞാൻ എഴുന്നേററിരുന്നുവെങ്കിലും കാപ്പി വാങ്ങിക്കുടിക്കാഞ്ഞതിനാൽ അവൾ എൻെറ ശ്രദ്ധയെ ഉണർത്തുവാൻ ശ്രമിച്ചു. "ഇതാ കാപ്പി" അവൾ പതുക്കെപ്പറഞ്ഞു. ഞാൻ കാപ്പി എൻെറ കയ്യിൽ വാങ്ങി. അവൾ ചോദിച്ചു. "പിന്നെയെന്താണിത്ര ആലോചിക്കുന്നതു്?"

ഞാൻ—ഓ—ഒന്നുമില്ല. ഈ കാപ്പി ഇവിടെ വല്ലവരും കൊണ്ടുവന്നു തന്നതാണോ, അതോ നളിനി തന്നെ കൊണ്ടുവന്നതാണോ? എൻെറ സംശയം തീർക്കാൻ ഞാൻ ശ്രമിക്കയായിരുന്നു.

നളിനി—ഞാൻ തന്നെയാണു കൊണ്ടുവന്നതു്.

ഞാൻ—അപ്പോൾ നളിനി അല്പം മുമ്പ് ഈ മുറിയിൽ ഇല്ലായിരുന്നോ?

നളിനി—എന്തൊക്കെയാണീപ്പറയുന്നതു്?

ഞാൻ—അല്ല, നളിനി നളിനിയുടെ മുറിയിൽനിന്നു് അടുക്കളയിൽ പോയി കാപ്പിയുംകൊണ്ടു് ഇങ്ങോട്ടു വരികയായിരുന്നോ?

നളിനി--അതേ.

ഇത്രയും പറഞ്ഞുകഴിഞ്ഞപ്പോഴേയ്ക്കു ഉറക്കത്തിന്റെ കെട്ടുവിട്ടു. ആകെപ്പാടെ ആലോചിച്ചപ്പോൾ നളിനി എന്റെ ശയ്യയിലല്ല കിടന്നുറങ്ങിയതെന്നു എനിക്കു ബോദ്ധ്യമായി.

നളിനി—എന്തിനാണിതൊക്കെയെന്നോടു ചോദിച്ചതു്?

ഞാൻ—ഓ, വെറുതെ.

നളിനി—അല്ല, എന്തോ കാര്യമുണ്ടു്.

ഞാൻ—എന്തു കാര്യം?

നളിനി—എന്തോ കാര്യം.

ഞാൻ—ഒരു കാര്യവുമില്ല.

നളിനി—എന്നോടുപറയുന്നതിനു് ഇത്ര മടിയാണോ? ഞാൻ രാത്രിയിൽ ഇവിടെയുണ്ടായിരുന്നോ, എന്റെ മുറിയിൽനിന്നു് അടുക്കളമുറിയിൽ പോയോ, അവിടെനിന്നു കാപ്പി ഇവിടെ കൊണ്ടുവന്നോ—ഇതെല്ലാം ചോദിക്കണമെങ്കിൽ എന്തോ സംശയങ്ങൾ മനസ്സിലുണ്ടായിരിക്കണം.

ഞാൻ—അതെ, ഒരുസംശയം.

നളിനി—എന്തു സംശയം?

ഞാൻ .. അല്ല! ഒരു സ്വപ്നം!

നളിനി പൊട്ടിച്ചിരിച്ചുകൊണ്ടു പറഞ്ഞു:--അപ്പോൾ ഞാനും ഇവിടെയുണ്ടായിരുന്ന വെന്നാണോ സ്വപ്നം?

ഞാൻ--അല്ല. നക്ഷത്രം ഭൂമിയിലിറങ്ങിവന്നു് ഒരു പുൽക്കൊടിയെപ്പുൽകിയെന്നു്.

നളിനി--പിന്നെ ഞാൻ ഇവിടെയുണ്ടായിരുന്നോ എന്നും മററും ചോദിച്ചതോ?

ഞാൻ--ചുമ്മാ.

ഞാൻ വിഷയം മാററാൻ ശ്രമിച്ചു. നളിനിക്കു കാര്യം മനസ്സിലായി. പിന്നെ കുറേനേരം ഞങ്ങൾ മിണ്ടിയില്ല. ഞങ്ങളുടെ കണ്ണുകൾ സംസാരിച്ചു. വാക്കുകൾ കൊണ്ടു മനസ്സിലാക്കാൻ സാദ്ധ്യമല്ലാത്ത കാര്യങ്ങൾ കണ്ണുകൾ മനസ്സിലാക്കി.

ഞാൻ മൗനംഭഞ്ജിച്ചു:--ഓരോരുത്തർ യഥാർത്ഥത്തിൽ ആഗ്രഹിക്കുന്നതാണു സ്വപ്നത്തിൽ കാണുന്നതു്.

നളിനി--ആ മനശ്ശാസ്ത്രം തെററാണെന്നാണു് അങ്ങയുടെ സ്വപ്നം തെളിയിക്കുന്നതു്.

ഞാൻ—അതെങ്ങനെ?

നളിനി--ഞാൻ ആഗ്രഹിച്ച കാര്യമാണല്ലോ അങ്ങു സ്വപ്നത്തിൽ കണ്ടതു്.

നളിനി ഇത്രയും പറഞ്ഞപ്പോഴേയ്ക്കു മാധവമേനോൻ അവിടെ കടന്നുവന്നു. ഉറക്കം സുഖമായിരുന്നോ എന്നും മററും അദ്ദേഹംകുശലം ചോദിച്ചു. രസച്ചരടു പൊട്ടിച്ച അദ്ദേഹത്തോടു് എനിക്കു കഠിനമായ വെറുപ്പു തോന്നി. ഞാൻ സ്വവസതിയിലേക്കു പോകാൻ തിടുക്കംകാണിച്ചു. രാവിലെ കാപ്പി കഴിഞ്ഞിട്ടു മാത്രമെ പുറപ്പെടാൻ അദ്ദേഹം അനുവദിച്ചുള്ളു.

ദിവസങ്ങൾ ലോകരഹസ്യങ്ങൾക്കു സാക്ഷിയായി പിന്നെയും പലതും നടന്നു. ഒരു ദിവസം എനിക്കു ഒരു കത്തു കിട്ടി. അതു മാധവമേനോന്റേതായിരുന്നു. അതിൽ നളിനിയെ വിവാഹം ചെയ്യുതരുന്നതിൽ എനിക്കുള്ള അഭിപ്രായം എന്താണെന്നു ചോദിച്ചിരുന്നു. ഞാൻ എന്റെ ഹൃദയംനിറഞ്ഞ സമ്മതം രേഖപ്പെടുത്തി. ഒരു ശുഭമുഹൂർത്തത്തിൽ പൌരപ്രമാണികളുടെയും ഉദ്യോഗസ്ഥാനുദ്യോഗസ്ഥന്മാരുടെയും ബന്ധുമിത്രാദികളുടെയും മഹനീയ സാന്നിദ്ധ്യത്തിൽ എന്റെയും നളിനിയുടെയും വിവാഹം നടന്നു.

വിവാഹം കഴിഞ്ഞു് ഒരു മാസക്കാലം ഞാൻ നളിനിയുടെ വീട്ടിൽ തന്നെ താമസിച്ചു. മധുവിധുരസമായിരുന്നു. കേരളത്തിലെ പല സുഖവാസസ്ഥലങ്ങളും ഞങ്ങൾ സന്ദർശിച്ചു. നയനാനന്ദകരമായ പ്രകൃതിരമണീയത നിറഞ്ഞൊഴുകുന്ന പ്രദേശം കേരളമാണെന്നുള്ള പരമാർത്ഥം അക്ഷരംപ്രതി ശരിയാണെന്നു ഞങ്ങൾക്കു ബോധ്യംവന്നു. ധനധാന്യങ്ങൾ സുലഭമായുള്ള ഗ്രാമങ്ങളും പരിഷ്ക്കാരം നടമാടുന്ന നഗരങ്ങളും സ്വച്ഛന്ദസഞ്ചാരികളായ പറവകളുടെ കളകൂജനങ്ങളും പൂന്തോട്ടങ്ങളും കാമുകനെ പ്രാപിക്കാനായി പച്ചപ്പട്ടുചേലയുടുത്തു് അണയുന്ന കാമുകിയെപ്പോലെ സസ്യശ്യാമളങ്ങളായ കേദാരങ്ങളിൽക്കൂടി വളഞ്ഞൊഴുകിസമുദ്രത്തിൽ ചേരുന്ന നദികളും എന്നു വേണ്ട സൌന്ദര്യാരാധകന്മാരായ കലാകാരന്മാരുടെ ഹൃദയം കവരുന്ന നിരവധി കാഴ്ചകൾ ഞങ്ങൾക്കു കാണുവാൻ സാധിച്ചു. മധുവിധുവിന്റെ മാദകസ്വപ്നങ്ങൾ ആ പ്രകൃതിയുടെ നേരിയ ഇഴകളിൽക്കൂടി ദർശിച്ചു.

മേനോൻ അല്ല. എന്റെ ശ്വശുരൻ ഏർപ്പാടു ചെയ്തിരുന്നപ്രകാരം ഞാൻ ഉദ്യോഗാർത്ഥം ഉത്തരേന്ത്യയിലേക്കു പോകാൻ തയ്യാറായി. നളിനിക്കു എന്നെ വിട്ടുപിരിയാൻ തീരെ സമ്മതമില്ലായിരുന്നു. ഞാൻ അവളെ ആശ്വസിപ്പിച്ചു പറഞ്ഞു. വീണ്ടും ഒരു വർഷത്തിനകം നമുക്കു ഒരുമിച്ചു ഉദ്യോഗസ്ഥലത്തേക്കു പോകാം. അവൾ അർദ്ധസമ്മതം നൽകി. ഞാൻ പുറപ്പെട്ടു.

ഞാൻ ഉത്തരേന്ത്യയിലെത്തി ജോലിയിൽ പ്രവേശിച്ചു. എനിക്കു കിട്ടിയ ജോലി വളരെ ഭാരമേറിയതായിരുന്നു. ഒരു കമ്പനിയുടെ പ്രധാന വിഭാഗത്തിന്റെ മുഴുവൻ ഭാരവാഹിത്വം എനിക്കായിരുന്നു. ഞാൻ എന്റെ ജോലി ശരിയായ ചുമതലാബോധത്തോടും കൃത്യനിഷ്ഠയോടും കൂടി നിർവഹിച്ചിരുന്നതിനാൽ എന്റെ മേലുദ്യോഗസ്ഥന്മാർക്കു എന്നിൽ നല്ല

പ്രീതിയുളവായി. ഞാൻ നളിനിക്കു ദിവസേന കത്തുകളയച്ചുകൊണ്ടിരുന്നു. എൻെറ കത്തുകളെക്കാൾ ദീർഘങ്ങളായ കത്തുകൾ അവളും അയച്ചുകൊണ്ടിരുന്നു.

കമ്പി കിട്ടിയ ഉടനെ ഞാൻ നാട്ടിലേക്കു തിരിച്ചു. തീവണ്ടി സമുദ്രത്തെപ്പോലെ ഇരച്ചു കൊണ്ടു പായുകയാണു്. പല തോട്ടകളും പുഴകളും നഗരങ്ങളും ഗ്രാമങ്ങളും പിന്നിട്ടുകൊണ്ടു പോവുകയാണു് ആ വാഹനം. ഞാൻ അതിനുള്ളിൽ നിമിഷങ്ങൾ എണ്ണി എണ്ണിക്കഴിയുന്നുണ്ടായിരുന്നു. ഓരോ നിമിഷവും ഓരോ യുഗങ്ങൾപോലെ എനിക്കനുഭവപ്പെട്ടു.

വണ്ടി പ്ലാററ്ഫാറത്തിൽ വന്നുനിന്നു. ഞാൻ അടുത്തുണ്ടായിരുന്ന ടാക്സി പിടിച്ചു വീട്ടിലെത്തി. അപ്പോൾ അവിടെ കണ്ട കാഴ്ച പൊരിയുന്ന വേനലിൽ നിന്നും എരിയുന്ന തീയിലേക്കു് എന്നപോലായിരുന്നു. നളിനി കട്ടിലിൽ കിടക്കുന്നു. അവളുടെ നയനങ്ങൾ ചലനരഹിതങ്ങളായി പകുതിയടഞ്ഞും ശരീരം ക്ഷീണിച്ചും കാണപ്പെട്ടു.

നളിനി നളിനി ഞാൻ വിളിച്ചു. അവൾ കണ്ണു തുറന്നു. വിഷാദാത്മകമായ പുഞ്ചിരി ആ അധരങ്ങളിൽ നിന്നും ഒഴുകി. കട്ടിലിലിരിക്കുവാൻ അവൾ ആംഗ്യം കാണിച്ചു. ഞാൻ അനുസരിച്ചു. അവൾ കരങ്ങൾ കൊണ്ടു എൻെറ കഴുത്തിൽ ചുററി താഴ്ത്തി.

“അവിടത്തോടു എനിക്കു് ഒരു ചെറിയ അപേക്ഷ.” അവൾ നിറുത്തി നിറുത്തി തുടർന്നു. “അവിടുന്നു് എന്നെ യഥാർത്ഥമായി സ്നേഹിക്കുന്നെങ്കിൽ ഇനി ജീവിതകാലത്തു വേറൊരു യുവതിയെ ആ ദേഹം സ്പർശിക്കുവാൻ ആ ഹൃദയം അപഹരിക്കുവാൻ അനുവദിക്കരുതു്.

എൻെറ കണ്ണുകളിൽ നിന്നും ജലകണങ്ങളൊഴുകി അവളുടെ കപോലങ്ങളിൽ നിപതിച്ചു. “ഞാൻ നിൻെറ അപേക്ഷയെ ഒരു ഈശ്വരിയുടെ ആജ്ഞപോലെ നിറവേററുമെന്നു് ഇതാ ഉറപ്പു പറയുന്നു.” അവളുടെ ആത്മാവു് ആ വാക്കു കേൾക്കാൻ വേണ്ടി മാത്രം ആ തകർന്ന ഗാത്രത്തിൽ തങ്ങിനിൽക്കുകയായിരുന്നു. എൻെറ കൈകളിൽ അവളുടെ കൈകളർപ്പിച്ചുകൊണ്ടു് ആ കണ്ണുകളടഞ്ഞു.

# ചൈന കണ്ടങ്ങൾ

## സഖാക്കൾ എ. കെ. ജി.യുടെയും ശ്രീകണ്ഠൻെറയും അനുഭവ വിവരണങ്ങൾ

### പനമ്പിള്ളി റഷ്യയിലേക്ക പോകുമോ?

സഖാവു എ. കെ. ഗോപാല ൻെറ ഒരു പ്രസംഗം:—"ചൈന യിലും റഷ്യയിലും അനേകം പേർ പോകുന്നുണ്ടു്. ഇക്കൊല്ലംതന്നെ ചൈനയിൽ 100-ൽ അധികം പേർപോയി. സ. ശ്രീകണ്ഠൻനാ യരും അവിടെപോയിട്ടു മടങ്ങി യെത്തി. രാജകുമാരി അമൃതകോർ റഷ്യയിൽപോയിട്ടു മടങ്ങി. ഇതെ ല്ലാം കണ്ടപ്പോൾ പനമ്പള്ളിക്കും ഒന്നു പോകണമെന്നു തോന്നി. പോകുന്നെന്നാണു് കേട്ടതു്. ഇനി പോകാതെ പോയി എന്നു വന്നു പ റയുമോ?

(റിപ്പോർട്ടു് മ: രാ: 30 ജൂൺ)

x x

### മാവോസേതുങ്ങിനെ ദൈവമാക്കുന്നു?

ശ്രീ ശ്രീകണ്ഠൻനായരുടെ പ്ര സംഗത്തിലെ ഒരു ഭാഗം:—"മാ വോസെതുങ്ങിനെ അവിടെ(ചൈ നായിൽ) ദൈവമാക്കാനുള്ള ശ്രമം നടക്കുന്നുണ്ടു്. മാവോസെതുങ്ങിനെ കാൺകതന്നെ സാദ്ധ്യമല്ലാതായിട്ടു ണ്ടു്." ഇൻഡ്യൻ പ്രതിനിധി സംഘനേതാവായ ജയസൂര്യയ്ക്കു് മാവോ സന്ദർശനത്തിനു അനുവാ ദംപോലും നൽകിയില്ല. "ഇതു പോലെ പലർക്കും മാവോ സന്ദ ർശനാനുമതി നിഷേധിച്ചിട്ടുണ്ടു്. കൊല്ലത്തിൽ രണ്ടു പ്രാവശ്യമേ ഇ പ്പോൾ അദ്ദേഹത്തെ ചൈനക്കാ ർക്കുകൂടി കാണാൻ കഴിയു."

(റിപ്പോർട്ടു മ: രാ: ജൂലൈ 4.)

x x

### സഖാക്കൾ മാവോയെ കണ്ടോ?

ചൈനയിൽപോയി എല്ലാം ക ണ്ടുവെന്നു പറയുന്ന പലരും മാ വോയെ കണ്ടില്ലെന്നും, ശ്രീ ഗോ പാലൻപോലും മാവോയെ കണ്ടി ല്ലെന്നും ശ്രീ. ശ്രീകണ്ഠൻനായരു ടെ പ്രസ്താവനയ്ക്കുശേഷം വെളി വായി. കാണാതെ കണ്ടുവെന്നു പ റയുന്നതു മാത്രമല്ല, കാണാതെ ക ണ്ടുവെന്നു ഭാവിക്കുന്നതും ശരിയ ല്ലല്ലോ.

x x

### ആലപ്പുഴയിലെ "ഗോബാക്കു്"

ശ്രീ. എ. കെ. ഗോപാലൻ പ റയുന്നു:—ആലപ്പുഴയിൽ ഞാൻ ചെന്നപ്പോൾ ഒരു വൃദ്ധൻ കറുപ്പു കൊടി പിടിച്ചു് "ഗോബാക്കു്" എന്നു പറഞ്ഞു. മൂപ്പരെ പറഞ്ഞു ധരിപ്പിച്ചിട്ടുള്ളതു് 42 വയസ്സു ക ഴിഞ്ഞാൽ റഷ്യയിൽ എല്ലാവരേ യും വെടിവെച്ചു കൊല്ലാമെന്നാ ണു്, അതുകൊണ്ടു മൂപ്പരു് ആത്മാ ർത്ഥമായി വിശ്വസിച്ചു അതു ശരി യാണെന്നു്. സ്ത്രീകളെയും പൊതു സ്വത്താക്കിയിരിക്കുന്നുവെന്നു് വി രുദ്ധമുന്നണി പറഞ്ഞു പരത്തിയി ട്ടുണ്ടു്. സ്ത്രീകളും അതു ശരിയാ ണെന്നു വിശ്വസിക്കുന്നു. അവരും റഷ്യയിൽ പോയിട്ടുവന്ന എന്നെ യും ചൈനയും റഷ്യയും ശരിയാ ണെന്നു പറയുന്ന മററുള്ളവരെയും എതിർക്കുന്നു."

(മ. രാ: 30 ജൂൺ)

### റഷ്യയിലെ സ്ത്രീകൾ

ഇങ്ങനെയെല്ലാം വിശ്വസി ന്ന സ്ത്രീകളോടു ശ്രീ. ഗോ പാലൻ പറയുന്നു:—"റഷ്യയിൽ കൊച്ചുകുട്ടികൾക്കുവേണ്ടി എല്ലാ കേന്ദ്രങ്ങളിലും നേഴ്സറികൾ സ്ഥാപിച്ചിട്ടുണ്ടു്. സ്ത്രീകൾക്കു നല്ല രക്ഷയും പ്രസവകാലത്തു ശരിയാ യ വിശ്രമവും ധാരാളം ചികി ത്സാസൌകര്യങ്ങളും ഏർപ്പെടുത്തി യും അവരുടെ പ്രസവവേദനയി ല്ലാതാക്കുകയും ചെയ്യുന്നു. അവിടെ കുട്ടികൾക്കു് നല്ല രക്ഷയും സൗക ര്യവുമാണു്."

(റിപ്പോർട്ടു മ: രാ: ജൂൺ 30)

x x

ഇനിയും സ്ത്രീകൾ എതിർക്കുക യില്ലല്ലോ. പക്ഷേ, റഷ്യയിലെ പുരോഗതിയെപ്പററി രാജകുമാരി അമൃതകോർ തുറന്നു സമ്മതിച്ചിട്ടു ള്ള സ്ഥിതിക്കു് സ്ത്രീകൾ അവരെ യും എതിർക്കുന്നുണ്ടാവും.

x =

### ഗവണ്മെൻറു്

"ചൈനയിലും റഷ്യയിലും ജ നങ്ങൾ തങ്ങൾക്കുവേണ്ടിയുള്ള ത ങ്ങളുടെ ഗവണ്മെൻറാണവിടെയു ള്ളതെന്നു വിശ്വസിക്കുന്നു."

(എ. കെ. ജി)

x x

പക്ഷേ സഖാവേ, ജനങ്ങൾക്കു വേണ്ടി "ജനങ്ങളാൽ ഭരിക്കപ്പെടു ന്ന" ജനങ്ങളുടെ ഗവണ്മെൻറാണ ല്ലോ അമേരിക്കയിലുള്ളതു്.

x x

## ചൈന ശ്രീ. ശ്രീകണ്ഠന്റെ കണ്ണിൽ

ചൈനയിൽ ശ്രീ. ശ്രീകണ്ഠൻ കണ്ടതായ ചില കാര്യങ്ങൾ:—

1) ചൈനയിലെ ജീവിതനിലവാരം ഇപ്പോഴും ഇൻഡ്യയിലേതിനെക്കാൾ താഴ്ന്നതാണ്. പക്ഷേ, പണ്ടത്തെ ചൈനീസ് ഗവണ്മെന്റിനെക്കാൾ ഇപ്പോഴത്തെ ചൈനീസ് ഗവണ്മെന്റിന് വ്യക്തമായ മാററമുണ്ട്.

2) കൃഷിഭൂമി കൃഷിക്കാർക്കു വീതിച്ചു കൊടുത്തതുകൊണ്ട് കർഷകരുടെ നില ഒരുപോലെ മെച്ചപ്പെട്ടതായി കണ്ടില്ല. കുറെപ്പേർക്കു നല്ല നിലയിൽ ജീവിക്കാൻ പററും; മററുള്ളവർ ഇപ്പോഴും മൃഗങ്ങളെപ്പോലെ പണിയെടുക്കുന്നു.

3) തൊഴിലാളികളെ സമത്വത്തോടുകൂടെ വീക്ഷിക്കുന്ന ഒരു നിലയുമില്ല ചൈനയിൽ. കമ്യൂണിസ്റ്റു മെംബറന്മാർക്കു പ്രത്യേക പരിഗണനയുണ്ട് എല്ലാക്കാര്യത്തിലും.

4) യഥാർത്ഥത്തിൽ ഒരു ഐക്യമുന്നണി ഗവണ്മെന്റല്ല ഒരു കമ്യൂണിസ്റ്റു ഗവണ്മെന്റാണ് ചൈനയിൽ ഭരിക്കുന്നതു്. കമ്യൂണിസ്റ്റു പാർട്ടിക്കൊഴിച്ച് ഒന്നിനും അവിടെ പ്രവർത്തനസ്വാതന്ത്ര്യമില്ല.

5) മതവിരുദ്ധപ്രചരണങ്ങൾ നടത്തുന്നു. അതേ സമയം മതത്തെ ചൂഷണം ചെയ്തു ഗവണ്മെന്റ് മെച്ചമെടുക്കാൻ നോക്കുന്നു.

ക്രിസ്ത്യൻ സഭയ്ക്കു ഒരു സഹായവും നൽകുന്നില്ല. ബുദ്ധമതത്തിനും കൺഫ്യൂഷ്യൻ മതത്തിനും പ്രോത്സാഹനവും ധനസഹായവും നൽകുന്നു.

6. കൈക്കൂലിയും കരിഞ്ചന്തയും നശിപ്പിക്കാൻവേണ്ടി ആ കുററങ്ങൾക്ക് കഠിനശിക്ഷ നൽകുന്നു.

## ചിന്താവിഷയം

രാഷ്ട്രീയവും രാഷ്ട്രീയപാർട്ടികളും തട്ടിപ്പു നിറഞ്ഞതാണ്. ഏതെങ്കിലും ഒരു രാഷ്ട്രീയപാർട്ടിക്കു വിജ്ഞാനത്തിന്റെ കുത്തകയുണ്ടെന്നുള്ള ഭാവം പ്രത്യക്ഷമായ ഒരു തട്ടിപ്പു തന്നെയാണ്. പക്ഷേ എന്തെല്ലാം സംഭവിച്ചാലും പാർട്ടിവ്യവസ്ഥ നാം നിലനിർത്തണം. കാരണം പാർട്ടിക്കള്ളന്മാർ (കള്ളം പറയുന്നവർ) അന്യോന്യം അടിക്കുമ്പോൾ നിഷ്പക്ഷത വെളിപ്പെടും.

(ഡബ്ളിയു. മാർക്രി, "ദി സേജ് ഓഫ് കാംബർവെൽ")

7. എങ്കിലും വ്യഭിചാരവും കൈക്കൂലിയും ഇപ്പോഴുമുണ്ട്.

(ഇതു് തെളിയിക്കുവാൻ അഖിലേന്ത്യാ റെയിൽവേ മെൻസ് ഫെഡറേഷൻ സെക്രട്ടറി മി. ഗുരുസ്വാമിക്ക് ചൈനയിലുണ്ടായ അനുഭവം ശ്രീ. ശ്രീകണ്ഠൻ നായർ വിവരിച്ചു.—ഒരു ദിവസം മി. ഗുരുസ്വാമി ഒരു എംബസി അന്വേഷിച്ചു നടക്കവേ മുഷിഞ്ഞ വസ്ത്രങ്ങൾ ധരിച്ച ഒരാളെ റോഡിൽ കണ്ടുമുട്ടി. എംബസിയിലേക്കു വഴികാണിച്ചു കൊടുക്കുന്നതിന് എന്തെങ്കിലും കിട്ടണമെന്ന് അയാൾ ആവശ്യപ്പെട്ടു. മി. ഗുരുസ്വാമി 500 യെൻ കൊടുക്കാമെന്നു പറഞ്ഞപ്പോൾ 2000 യെൻ വേണമെന്നു പറഞ്ഞു പിശകി. അതു കിട്ടിക്കഴിഞ്ഞപ്പോൾ അയാൾ "Do you want a girl" (നിങ്ങൾക്ക് ഒരു പെണ്ണിനെ വേണോ) എന്ന് ഗുരുസ്വാമിയോട് ചോദ്യമായി. കാര്യം അത്ര പന്തിയല്ലെന്നു കണ്ടിട്ടു ഗുരുസ്വാമി അവിടെ നിന്നു്, രക്ഷപ്പെട്ടു.)

8. ചൈനയിലെ കലാപ്രകടനങ്ങൾ മെച്ചമായ ഒരു നിലവാരം പുലർത്തുന്നില്ല."

x x x x

നമ്മുടെ ചൈനയുണ്ടല്ലോ, അതിനേപ്പററി മുണ്ടശ്ശേരി എന്തു പറയുന്നു?

x x x x

## ശ്രീ. കെ. അയ്യപ്പന്റെ തിരിച്ചടി

ശ്രീ. ശ്രീകണ്ഠൻനായർക്കും, ഇൻഡ്യയിൽ നിന്നുപോയ കമ്യൂണിസ്റ്റ് സഖാക്കൾക്കും മാവോ സെതുങ്ങിനെ കാണുവാൻ അനുവാദമില്ലായിരുന്നു എന്നുള്ള വാർത്തയെപ്പററി ശ്രീ. കെ. അയ്യപ്പനു് സ്വന്തമായ ചില അഭിപ്രായങ്ങളുണ്ട്. ശ്രീ. അയ്യപ്പൻ പറയുന്നു:—"അന്യരാജ്യങ്ങളിൽനിന്നു് ചൈന കാണാൻ ചെല്ലുന്നവരെയെല്ലാം മാവോ കാണാഞ്ഞതു് അദ്ദേഹത്തിന്റെ ന്യൂനതയായി കരുതാനില്ല. ഇൻഡ്യയിലെ മന്ത്രിമാരുടെയും മററുംമാതിരി ആളുകളെ കണ്ടു സംസാരിക്കുന്നതു് പ്രധാന ഭരണകാര്യമാക്കിയിട്ടുള്ളവനായിരിക്കയില്ല മാവോ. അതുകൊണ്ടായിരിക്കണം ശ്രീകണ്ഠനും മററും സന്ദർശനം കൊടുക്കാൻ മാവോവിനു് സാധിക്കാഞ്ഞതു്. അത്ര സമയം ചൈനയിലെ ജനങ്ങളുടെ കാര്യങ്ങൾക്കു് നഷ്ടപ്പെട്ടില്ലെന്നേ അതിനർത്ഥമുള്ളൂ" (സഹോദരൻ ജൂലൈ 4)

x x x x

ഈ നാട്ടിലെ മന്ത്രിയെന്ന നിലയിലുള്ള അനുഭവം ശ്രീ അയ്യപ്പനുണ്ടല്ലോ.

x x x x

# ബർണാർഡ്ഷായുടെയും സ്റെറല്ലയുടെയും പ്രണയലേഖനങ്ങൾ

**വിശ്വമഹാകവിയുടെ ഭാവനാസമ്പന്നമായ ഹൃദയം കവിഞ്ഞൊഴുകിയ പ്രേമമാധുര്യം. വിശ്വമോഹിനിയായ ഒരു നടിയുടെ ഹൃദയമണ്ഡലത്തിൽ ചിറക് അടിച്ച് പറന്ന വികാരങ്ങൾ.**

ബർണാർഡ്ഷോയും സ്റ്റെല്ലയും തമ്മിലുള്ള പ്രേമത്തെപ്പററി അരുണയുടെ ഒരു മുൻലക്കത്തിൽ പ്രസ്താവിച്ചിരുന്നല്ലൊ. സ്റ്റെല്ല ആ ഭ്ലേഹത്തിന്റെ ഭാര്യയല്ലായിരുന്നു. അവൾ ഒരു നടിയും വിശ്വമോഹിനിയും ആയിരുന്നു. ഈ സ്റ്റെല്ലയെ നിങ്ങൾ ഓർക്കുന്നുണ്ടോ? ഇല്ലെങ്കിൽ നിങ്ങളുടെ സ്മരണയെ ഉണർത്തുന്നതിനു വേണ്ടി ചുരുക്കിപ്പറയാം. വിശ്വപ്രസിദ്ധമായ അവരുടെ പ്രണയലേഖനങ്ങളുടെ രസകരമായ ഭാഗങ്ങൾ ഉദ്ധരിക്കയും ചെയ്യാം.

## സ്റ്റെല്ലയെപ്പററി

18-ാമത്തെ വയസ്സിൽ സ്റ്റെല്ല പ്രണയചരിത്രം സൃഷ്ടിക്കുവാൻ തുടങ്ങി. അവൾ പാട്രിക്ക് കാംബൽ എന്ന ഒരു ചെറുപ്പക്കാരന്റെ കൂടെ ഒളിച്ചോടിപ്പോയി. അതു സ്റ്റെല്ലയുടെ ആദ്യത്തെ വിവാഹമാണ്. പാട്രിക്ക് പണമില്ലാത്ത ഒരു സാധാരണക്കാരനായിരുന്നു. അയാൾ ആഫ്റിക്കയിലെ ബോവർ യുദ്ധത്തിൽ അകാലചരമം പ്രാപിക്കുന്നതിനു മുമ്പ തന്നെ അവൾ നാടകാഭിനയം ആരംഭിച്ചു.

അവളുടെ പ്രശസ്തി ബ്രിട്ടനിലാകെ വ്യാപിച്ചു. 1896-ൽ അതായതു് സ്റ്റെല്ലക്കു 31 വയസ്സായപ്പോൾ ബർണാർഡ്ഷാ മോഹിനിയായ നടിയെ ഹൃദയമഴിഞ്ഞ് അഭിനന്ദിച്ചു. പക്ഷേ അന്ന് അവർ അഭിമുഖമായി കണ്ടില്ല. അവർ തമ്മിൽ കാണുന്നതു ഷായ്ക്കു 55 വയസ്സും സ്റ്റെല്ലക്കു 47 വയസ്സും ഉള്ളപ്പോഴാണ്. പ്രേമനിർഭരമായ ഒരു ഹൃദയത്തോടുകൂടിയാണ് അവൾ അന്നു യാത്ര പറഞ്ഞു പിരിഞ്ഞതു്. പ്രേമം അവരുടെ ഹൃദയങ്ങളിൽ അന്നു മുതൽ പ്രവർത്തിച്ചുതുടങ്ങി. ആ പ്രണയം ഇരുപത്തിഎട്ടു വർഷം നീണ്ടുനിന്നു. എഴുത്തുകുത്തുകളിൽ കൂടി ആ പ്രേമം വർദ്ധമാനമായിക്കൊണ്ടിരുന്നപ്പോൾബർണാർഡ് ഷായുടെ ഭാര്യ ജീവിച്ചിരിപ്പുണ്ടായിരുന്നുവെന്നും അവരുടെ (ഷായുടെയും ഭാര്യയുടെയും) ദാമ്പത്യജീവിതം സന്തോഷസമ്പൂർണ്ണമായിരുന്നുവെന്നും സ്മർത്തവ്യമാണ്.

സ്റ്റെല്ലയുടെ ആദ്യത്തെ ഭർത്താവു മരിച്ച ശേഷം അവൾ മറെറാരുത്തനെ ഭർത്താവായി സ്വീകരിക്കയും ചെയ്തു. എങ്കിലും ഷായും സ്റ്റെല്ലായും പ്രേമബദ്ധരായിരുന്നു.

ഷായുടെയും സ്റ്റെല്ലയുടെയും പ്രണയക്കത്തുകൾ—അവരുടെ ഹൃദയവികാരങ്ങളുടെ മായാത്ത രേഖകൾ—ഇപ്പോൾ ലോകത്തിന്റെ ശ്രദ്ധാകേന്ദ്രമായിത്തീർന്നിരിക്കയാണ്.

അരുണയുടെ ഡിസംബർ ലക്കത്തിൽ ആ പ്രണയചരിത്രവും പ്രണയലേഖനങ്ങളുടെ ചരിത്രവും മാത്രമേ ചേർത്തിട്ടുണ്ടായിരുന്നുള്ളു. ഇപ്പോൾ ആ പ്രണയലേഖനങ്ങളുടെ പ്രധാന ഭാഗങ്ങൾ ഇവിടെ ചേർത്തുകൊള്ളുന്നു. wicked wicked letters എന്നാണു തന്റെ ഈ കത്തുകളെപ്പററി ഷാ തന്നെ പറയുന്നതു്.

## പ്രണയ ലേഖനങ്ങൾ

1899 നവമ്പർ 18—ാം തീയതി മിസ്സിസ് പാട്രിക്ക് ക്യാമ്പെൽ ബർണ്ണാഡ്ഷായ്ക്കു് എഴുതി. "ഇത്തവണ ശരിക്കു ഞാൻ ഒരു പ്രേമലേഖനമയയ്ക്കട്ടെ. എന്നാൽ എനിക്കു സ്വതന്ത്രമായി ഒന്നു ശ്വസിക്കാം. ഒരുപക്ഷേ സുഖമായി കുറച്ചു സമയം ഇരിക്കുവാനും സാധിച്ചേക്കാം (അർക്കറിയാം). എന്നെ ഒന്നു ചുംബിക്കു എന്നു ഞാൻ പറഞ്ഞിട്ടില്ല. എന്തെന്നാൽ എന്റെ ഹൃദയം ആഗ്രഹിക്കുകയും ആവശ്യപ്പെടുകയും ചെയ്യുന്ന തരത്തിലുള്ള ഒരു ചുംബനത്തിനു മതിയാകാത്ത വിധം ജീവിതം അത്ര ചെറുതാണ്. അങ്ങയുടെ വാക്കുകളെല്ലാം മന്ദമാരുതനായിട്ടാണു തോന്നിയതു്. യാതൊന്നും മിണ്ടാതെ എന്റെ കണ്ണുകളിലേക്കു രണ്ടു മിനിട്ടു നേരം നോക്കിക്കൊണ്ടിരിക്കു,അങ്ങേക്കതു സാധിക്കുമോ? അങ്ങ

യുടെ ആ അൻപതു കൊല്ലക്കാലത്തെ ജീവിതം എവിടെ? എന്റെ അമ്മൂമ്മയുടെ ഹൃദയമെവിടെ? ഡിന്നറിനു് അങ്ങു് എത്ര മണിക്കൂറുകൾ വൈകും? എന്നെ ചുംബിക്കുവെന്നു ഞാൻ അങ്ങയോടു് ആവശ്യപ്പെട്ടാൽ മാത്രമേ അങ്ങേയ്ക്കു് എന്നെ ചുംബിക്കുവാൻ കഴികയുള്ളു. എന്നാൽ എന്നെ ചുംബിക്കുവാൻ ഞാൻ അങ്ങയോടു് ഒരിക്കലും ആവശ്യപ്പെടുകയില്ല. എന്തുകൊണ്ടെന്നാൽ ഞാൻ ബഹുമാന്യയായ ഒരു വിധവയാണു്. വിവാഹം കഴിക്കും എന്നു് എനിക്കു തീർച്ചയുണ്ടെങ്കിൽ മാത്രമേ എന്നെ ചുംബിക്കുവാൻ ഞാൻ ഒരാളെ അനുവദിക്കുകയുള്ളു."

ഈ എഴുത്തിനു ജോർജ്ജ് ബർണ്ണാർഡ്ഷാ ഇപ്രകാരം മറുപടി അയച്ചു. "ഞാൻ ഭവതിയുടെ കണ്ണുകളിലേക്കു മൌനമായി രണ്ടു മിനിട്ടു നേരം നോക്കുകയാണെങ്കിൽ (അസാദ്ധ്യമെന്നു പറഞ്ഞേക്കാം. പക്ഷേ ഞാനതു കണക്കാക്കുന്നില്ല) ഞാൻ സ്വർഗ്ഗം കണ്ടെത്തും, എന്നിട്ടു പത്തു കൊല്ലത്തെ കഠിനാദ്ധ്വാനം ചെയ്താലും ഒരു മിനിട്ടായിട്ടേ എനിക്കു തോന്നുകയുള്ളു. ഭവതിയെ ഞാൻ ഒരു നെല്ലിടയെങ്കിലും വെറുക്കുകയില്ലെന്നു് അറിയാമോ? ഞാൻ ഇപ്പോൾ എന്റെ രണ്ടാം ബാല്യ ദശയിലെത്തിയിരിക്കയാണു്. ഭവതി ഒരു കന്യകമറിയം ആകാം. ഞാൻ ഒരു ഐറിഷ് കർഷകനും. ഭവതിയോടുള്ള എന്റെ വികാരം അത്രയും പരിശുദ്ധമാണു്. നിഷ്കളങ്കമാണു്. അതുകൊണ്ടു നമ്മൾ തമ്മിലുള്ള ബന്ധത്തിൽ അസ്വാഭാവികമായും എനിക്കു സുഖകരമല്ലാത്തതും ആയി യാതൊന്നും തന്നെയില്ല."

കുറച്ചു ദിവസം കഴിഞ്ഞു ഷാ വീണ്ടും എഴുതി. "സ്റ്റെല്ലാ, സ്റ്റെല്ലാ, ഈ ഐറിഷ് നുണയന്റെയും നടന്റെയും നേരേ നീ നിന്റെ ചെവികൾ നല്ലപോലെ പൊത്തുക. അയാളുടെ കത്തുകൾ ഇനിമുതൽ നീ വായിക്കരുതു്, നിന്റെ ഹൃദയരക്തംകൊണ്ടു് അയാൾ അയാളുടെ ഫൗണ്ടൻപേനാ നിറയ്ക്കും, മാത്രമല്ല നിന്റെ ഏററവും പരിശുദ്ധമായ വൈകാരിക വിക്ഷോഭങ്ങളെ അയാൾ സ്റ്റേജിന്മേൽ വിൽക്കും."

കുറച്ചു ദിവസങ്ങൾ കഴിഞ്ഞു ഷാ വീണ്ടും വികാരാവേശനായി പ്രേമഭാജനത്തിനു് ഇപ്രകാരമെഴുതി. "സ്റ്റെല്ലാ, സ്റ്റെല്ലാ, സ്റ്റെല്ലാ, (30 തവണ ഇങ്ങനെ സ്റ്റെല്ലാ എന്നു സംബോധന ചെയ്തിട്ടുണ്ടു്) എന്താണു് ഇനി പറയുവാൻ അവശേഷിച്ചിട്ടുള്ളതു്. എന്തൊരു സന്തോഷം. ഞാൻ പൊള്ളച്ചിരി ചിരിക്കുന്നു. മരിച്ചാൽ അവിടെ താഴെക്കാണുന്ന ലിഖിതം വെക്കുവാൻ ഏർപ്പാടു ചെയ്യണം. "ഇവിടെ ഒരു മഹാനായ വ്യക്തി സുഖം കണ്ടെത്തി.'' സ്റ്റെല്ലാ ഞാൻ സുഖമുള്ളവനാണു്. അതെയോ? അതെ, ഇനി എനിക്കു് ഒരിക്കലും അസുഖം ഉണ്ടാവില്ല.

തന്റെ സ്വന്തം ഭാര്യയായ ചാർലോട്ടിനെപ്പററി ഈ കത്തുകളിൽ ഷാ സന്ദർഭവശാൽ ഒന്നു സൂചിപ്പിക്കുക മാത്രമേ ചെയ്തിട്ടുള്ളു. എന്നാൽ 1913 ഏപ്രിൽ 2—ാംനു ഷാ ഇപ്രകാരം എഴുതി "ചാർലോട്ടിനു നല്ല സുഖമായി. ഒരു ചെകുത്താനിൽ നിന്നും അവളിപ്പോളൊരു സ്വർഗ്ഗദേവതയായി മാറിയിരിക്കുന്നു. പുഞ്ചിരിയും ആകർഷകത്വവും ഉള്ള ഒരു സ്വർഗ്ഗദേവത. മാത്രമല്ല അവൾ വൈരക്കല്ലുകൾ ധരിക്കുന്നു. ഒരു ബാലസഹജമായ സംതൃപ്തി കാണിക്കുന്നു. യാതൊരു കോപവും കൂടാതെയാണു് അവൾ നിന്നെപ്പററി എന്നോടു സംസാരിച്ചതു്. അതാണു വാസ്തവത്തിൽ എന്നെ അമ്പരപ്പിച്ച ഒരു സംഗതി. നമ്മെ രണ്ടു പേരെയും സംബന്ധിച്ചു അവൾക്കു വല്ലാത്ത അവജ്ഞയുണ്ടു്. വിദ്വേഷമില്ല. ഏതാണ്ടു സന്തോഷം കലർന്ന ഒരു അവജ്ഞ മാത്രം. അവൾ ഇന്നു് അവളുടെ മേന്മ മനസ്സിലാക്കിയിരിക്കുന്നു. നീ അധൃഷ്യയും അതിമനോഹരിയുമായ ഒരു സ്ത്രീയാണെന്നു ഞാൻ മനസ്സിലാക്കുന്നില്ലെന്നു് അതുകൊണ്ടു ധരിക്കരുതു്. സകല നക്ഷത്രങ്ങളും കൊണ്ടു് ഒരു മാലയുണ്ടാക്കിയാൽ പോലും പററാത്ത വിധത്തിൽ നീ അത്രയ്ക്കു മനോഹരിയാണു്. നിന്നെ ഞാൻ ഇപ്പോഴും സ്നേഹിക്കുന്നുണ്ടോ എന്നറിവാൻ നിനക്കു് ഉൽക്കണ്ഠയുണ്ടെങ്കിൽ സ്റ്റെല്ലേ ഇതാണു് എന്റെ ഉത്തരം. ഉണ്ടു്. ഉണ്ടു്. ഉണ്ടു്. (മുപ്പതിൽ കൂടുതൽ ഉണ്ടു് എന്നു ഷാ എഴുതിയിട്ടുണ്ടു്.) എന്തു ചെയ്യാം.

ഞാൻ നല്ല ബോധത്തോടെയാണു പറയുന്നതു്. നല്ല പ്രാപ്തിയോടെയാണു പറയുന്നതു്. ഞാൻ പറയുന്നതു ഞാൻ എന്ന നിലയ്ക്കു തന്നെയാണു്. ആകാശം എനിക്കു പൊക്കം മതിയാകാത്ത ഒന്നാണെന്നു നിനക്കു തോന്നുന്നുണ്ടെങ്കിൽ ഹാ! നിന്നെ സ്നേഹിക്കുക എന്നതു എന്തൊരു ആനന്ദപ്രദമായ കാര്യമാണു്."

1939 ആയപ്പോഴേക്കും അവർ തമ്മിൽ നടന്നിരുന്ന എഴുത്തുകുത്തുകളെല്ലാം ഏതാണ്ടു് അവസാനിച്ചു. 1940-ലാണു മിസ്സിസ് പെട്രിക്കു ക്യാമ്പെൽ മരിച്ചതു്. 39-ൽ ബർണ്ണാഡ്ഷാ അവർക്കെഴുതി. "നവവത്സരവേള! ഇക്കൊല്ലത്തെ രാത്രികളിൽ സ്മരണീയമായ രാത്രി എനിക്കു മറക്കുവാൻ സാദ്ധ്യമല്ലാത്ത കൊല്ലത്തിലെ രാത്രി കഴിഞ്ഞ കൊല്ലത്തെ ഇതേ അവസരം നീ ഓർക്കുന്നുണ്ടോ? ഞാൻ ഓർക്കുന്നുണ്ടു്. അതെന്നെ ആകെ പിടിച്ചു ചീന്തി ഛിന്നഭിന്നമാക്കുന്നു. നമുക്കു രണ്ടു പേർക്കും നല്ല സുഖമു

ഉള്ള ഒരു കാലമായിരുന്നു അതു്. പാരീസിൽ ഈ ജീവനില്ലാത്ത നൃത്തം കാണുന്നതിനായും ഈ കൊള്ളരുതാത്ത ബിയർ കുടിക്കുന്നതിനായും പോകുന്നതു കൊണ്ടു് എന്തു കാര്യമാണു്?

കഴിഞ്ഞ പുതുവർഷവേള! അതിനു മുമ്പു കടന്നുപോയ നവവത്സരവേളകൾ. അപാരമായ സൗന്ദര്യവും സ്നേഹവും സംതൃപ്തിയും നിറഞ്ഞുനിൽക്കുന്ന അവസരങ്ങൾ ഞാനിന്നു് അവയെ ഓർക്കുന്നതു ശോകാത്മകമായ ഒരു നേരിയ നിരാശയോടു കൂടിയാണു്. എന്തു കൊണ്ടെന്നാൽ നീ എന്നിൽ ഒരു നിരാശാത്മകത്വം ഉണർത്തിവിട്ടിട്ടുണ്ടു്. ലോകത്തിലെ സകല ശോകാനുഭവങ്ങളും ദുരന്തങ്ങളും എന്റെ തൊപ്പിയിന്മേലത്തെ തൂവലുകളാക്കി ചിരിക്കുന്ന എന്നിൽ നീ ശോകാത്മകത ഉണ്ടാക്കിയിരിക്കുന്നു. അതിൽ നിനക്കുള്ള പങ്കു ഒരു സങ്കല്പമാണെന്നുണ്ടെങ്കിൽ ഞാൻ ഒരു ഈശ്വരനെപ്പോലെ ഏകാന്തനാണു്.

അതുകൊണ്ടു് എന്നെ സംബന്ധിച്ചിടത്തോളം സ്വർഗ്ഗദേവതകളുടെ ഒരു മാതാവാണു നീ. എന്റെ ഒപ്പം സ്വർഗ്ഗത്തിലിരിക്കുകയും തന്റെ അഭൗമത്വം വേണ്ടപ്പോൾ എന്നിൽ ചൊരിയുകയും ചെയ്യുന്ന ഒരു അമ്മ ഉണ്ടെന്നു ഭാവിക്കുന്ന വൈദഗ്ദ്ധ്യം വെച്ചുകൊണ്ടു നമ്മൾ രണ്ടുപേരും ലോകത്തെ രസിപ്പിക്കുന്നതിനായി കലയെ കൈകാര്യം ചെയ്തു. വാസ്തവത്തിൽ നാം രണ്ടുപേരും അതിനു പററിയവരുമാണു്. ഇതു് എപ്പോഴും ഓർത്തുകൊള്ളുക. എന്തൊക്കെത്തന്നെയാകിലും ഞാൻ നിന്നോടു് എപ്പോഴും കൃതജ്ഞതയുള്ളവനും സത്യസന്ധതയുള്ളവനുമാണു്. സ്നേഹത്തിനു് അതീവമായ കൃതജ്ഞത.

സകല കാര്യങ്ങളിലും നീ എന്നോടു കൃതജ്ഞതയും സത്യസന്ധതയും ഉള്ളവളായിരിക്കുക. നിന്നെ ആശീർവദിക്കുന്നു. നിന്നെ ബഹുമാനിക്കുന്നു. നിന്നെ ആരാധിക്കുന്നു. നമുക്കു വീണ്ടും മണികൾ മുട്ടുന്നതു കേൾക്കാം. നീ നിന്റെ ആ സിംഹാസനത്തിലും ഞാനതു നോക്കിക്കൊണ്ടു പ്രാർത്ഥിച്ചും നില്ക്കാം. മുട്ടിന്മേൽനിന്നുകൊണ്ടുള്ള പ്രാർത്ഥനയല്ല എന്റെ പൂർണ്ണമായ ആകാരഗാംഭീര്യത്തോടു കൂടിയുള്ള പ്രാർത്ഥന നിനക്കു വേണ്ടിയാണു് ആകാശത്തോളം ഞാൻ എന്റെ തല ഉയർത്തിപ്പിടിച്ചിരിക്കുന്നതു്.

—∞—

# മരുമക്കത്തായത്തിന്റെ അവശതകൾ

**63 വർഷം മുമ്പു കാർത്തികപ്പള്ളിൽ ശ്രീ ഈരിക്കൽ കേശവപിള്ളയുൾപ്പെടെ 40 പേർ ഗവർമ്മെൻറിൽ സമർപ്പിച്ച ഹർജി—ശ്രീ നാഗമയ്യയുടെ അഭിപ്രായം—മദ്രാസിൽ ശ്രീ ശങ്കരൻ നായർ അവതരിപ്പിച്ച മലയാളിബിൽ.**

(മരുമക്കത്തായത്തെപ്പററി അന്നത്തെ ജനങ്ങളുടെ അഭിപ്രായഗതിയും, അന്നത്തെ സാമൂഹ്യസ്ഥിതിയും ഈ ലേഖനത്തിൽനിന്നു മനസ്സിലാക്കാം. 63 വർഷം മുമ്പു് മലയാള മനോരമ എഴുതിയ രണ്ടു മുഖപ്രസംഗങ്ങളാണു് ഇവിടെ ചേർക്കുന്നതു്.)

"കേരളേ വാനരാചാരം" എന്നൊരു ചൊല്ലുണ്ടെങ്കിൽ അതിനു് ഹേതുഭൂതമായതും ഈ ദേശത്തിലെ ജനസമുദായത്തിന്റെ മുഖ്യാംശമായ മലയാളശൂദ്രജാതിയാൽ ആചരിക്കപ്പെടുന്നതുമായ മരുമക്കൾവഴി അവകാശക്രമം പലരും വിചാരിക്കുന്നിടത്തോളം നിഷിദ്ധമല്ലെന്നു് ഒരുവിധത്തിൽ സാധിക്കുന്ന ആളുകൾ ഉണ്ടായിരിക്കുമെങ്കിലും ഇതുകൊണ്ടു് രാജ്യത്തിനു പൊതുവേയും ആ ജാതിക്കു് പ്രത്യേകവും ആകപ്പാടെ നോക്കിയാൽ ക്ഷയത്തെയുമല്ലാതെ ഒട്ടും ക്ഷേമത്തെ വരുത്തുന്നതല്ലെന്നു് സമ്മതിക്കാത്തവർ ഇക്കാലത്തിൽ അധികം ഉണ്ടെന്നു് തോന്നുന്നില്ല. ഇതിനു് ഏകദേശമായിട്ടെങ്കിലും ഒരു ശമനം ഉണ്ടാക്കാനായി മദ്രാസ് നിയമനിർമ്മാണസഭയിൽ സാമാജികൻബഹുമാനപ്പെട്ടശങ്കരൻനായരവർകൾഹാജരാക്കിയ മലയാളിവിവാഹബിൽ ഇതേവരെനിയമമായിത്തീർന്നിട്ടില്ലെന്നു മാത്രമല്ല, അങ്ങനെ തീർന്നുവരുന്ന കാലത്തും ബ്രിട്ടീഷ്മലബാറിലുള്ള ആളുകൾക്കേ അതുകൊണ്ടുവല്ലഫലവുമുണ്ടാകയുമുള്ളൂ.

തിരുവിതാംകൂർ—കൊച്ചി സംസ്ഥാനങ്ങളിലെ ജനങ്ങൾക്കു് ഇതിനെ സംബന്ധിച്ചു് ആശക്കു പോലും അവകാശമില്ലാതെ ഇരിക്കുന്നതിനെക്കുറിച്ചു് വളരെ വളരെ വ്യസനിക്കേണ്ടിയിരിക്കുന്നു. തിരുവിതാംകോട്ടു ശരിയായ സമ്പ്രദായപ്രകാരമുള്ള ഒരു നിയമനിർമ്മാണസഭ ഉണ്ടായതിന്റെശേഷവും ഈവിധം ജനരക്ഷയ്ക്കുള്ള നിയമങ്ങളെക്കുറിച്ചു് ഓർമ്മയുള്ള സാമാജികന്മാർ അതിൽ ഇല്ലെന്നു തോന്നുവാൻ തക്കവണ്ണം സഭ ഇരിക്കുന്നതു വളരെ ശോചനീയം തന്നെ.

ഈ അവസ്ഥകളെക്കുറിച്ചു് സാമാന്യത്തിലധികം ആലോചനയും വ്യസനവും ഉള്ള കാർത്തികപ്പള്ളി മണ്ടപത്തുംവാതുക്കൽ പള്ളിപ്പാട്ടു പ്രസിദ്ധമായ കോയിക്കലേത്തുവക ഈരിക്കൽ കേശവപിള്ള അവർകൾ മുതലായ നാല്പതാളുകൾ ചേർന്നു് ഈയിടെ സഭയിലേക്കു് അച്ചടിപ്പിച്ചു് അയച്ചിട്ടുള്ള ഹർജിയുടെ ചില പ്രധാനപ്പെട്ട വകുപ്പുകൾ താഴെച്ചേർക്കുന്നു.

ഈ ജാതിക്കു വിവാഹത്തിനു് യാതൊരു നിയമവും ഇല്ലായ്കകൊണ്ടു് നാൾക്കുനാൾ നേരിടുന്ന ആപത്തുകൾ അവർണ്ണനീയവും ഒരുവൻ മാത്രം വേൾക്കണമെന്നു് വച്ചിട്ടുള്ള 'ഏർപ്പാടു്' നിലനില്പാൻ വേണ്ടി മേൽപ്രകാരം ഏർപ്പാടുചെയ്തു് നടത്തിവരുന്നതും ആകുന്നു.

ഈ വംശക്കാരുടെ വകയ്ക്കു് ശരിയായ നിയമം ഇന്നും പാസ്സായിട്ടില്ലാത്തതുകൊണ്ടു് അപ്പഴപ്പോൾ ഉദ്യോഗത്തിലിരുന്ന ഇതരവർണ്ണക്കാരുടെ യുക്ത്യനുസരണം പ്രസ്താവിച്ചിട്ടുള്ള വിധികൾ എല്ലാം ഇപ്പോൾ ഒരു നിയമം പോലെ ഉപയോഗിച്ചുവരുന്നതും അതുനിമിത്തം ഈ ജാതിക്കാർ അനുഭവിച്ചുപോരുന്ന കഷ്ടനഷ്ടങ്ങൾ അസംഖ്യമെങ്കിലും സ്വല്പബുദ്ധികളായ ഞങ്ങളുടെ അറിവിൽപ്പെട്ട ചില സംഗതികളേ ചുവടേ സൂചിപ്പിച്ചുകൊള്ളുന്നു.

മരുമക്കകുടുംബത്തിലെ എല്ലാ അധികാരങ്ങളും വയസ്സുമൂപ്പനായ ഒരുവനിൽ മാത്രം നിർത്തിയിരിക്കകൊണ്ടു് അവൻ ദോഷിയായി സംഭവിക്കുന്ന കുടുംബങ്ങളിലെ പരാധീനങ്ങളുടെ കഷ്ടതകൾ നിങ്ങൾക്കും പൂർണ്ണബോദ്ധ്യമുള്ളതുകൊണ്ടു് അധികം പ്രസ്താവിക്കുന്നില്ലെങ്കിലും ഉന്നതസ്ഥിതിയിൽ ഇരുന്നിരുന്ന ഏറിയ കുടുംബങ്ങൾ ഈ ഏകകാരണത്താൽ ദാരിദ്ര്യത്തെ പ്രാപിച്ചുകാണുന്നു.

മരുമക്കകുടുംബത്തിലെ ഒരുവനും ഓഹരിയിലോ കുടുംബഅവകാശം ഒഴിഞ്ഞോ അന്യകൈവശമിരിക്കുന്ന തറവാട്ടുവസ്തു ആ ബാദ്ധ്യതയിൽ പോലും ഒഴിപ്പിപ്പാൻ പാടില്ലെന്നു് 1060 മുതൽ കല്പിച്ചുവരുന്ന കോർട്ടുവിധികൾ ശേഷാ

വകാശികൾക്കു് എത്ര ആശ്വാസമെന്നു് നിങ്ങൾ ആലോചിക്കുന്നില്ല.

തറവാട്ടാവശ്യത്തിനല്ലെന്നു കാണുന്ന എല്ലാ കരണങ്ങളെയും അസ്ഥിരപ്പെടുത്തുന്നതിനു് അനന്തരവർക്കു് അവകാശമുണ്ടെന്നു് ഒരു ഭാഗത്തും കാരണവരുടെ സ്ഥിതി എങ്ങനെയിരുന്നാലും ആരുടെ ശ്രമത്താലും ധനവ്യയത്താലും അസ്ഥിരപ്പെടുത്തിക്കിട്ടുന്ന വസ്തു ഒഴിപ്പിപ്പാനുള്ള ബാദ്ധ്യത എതിരാളായ ആ കാരണവരെ ചേർന്നതാണെന്നു് മറുഭാഗത്തും കല്പിക്കുന്നതു നോക്കുമ്പോൾ മരുമക്കകുടുംബത്തിലെ കാരണവന്റെ യാതൊരു പ്രവൃത്തിയെയും ആക്ഷേപിക്കുന്നതിനു് അവകാശികൾക്കു് അധികാരമില്ലെന്നു് മറു വചനേന പറയുന്നതിനു തുല്യമായിരിക്കുന്നു.

മേൽ പ്രസ്താവിച്ച വിധിന്യായങ്ങളെ കഴിഞ്ഞ ആറുകൊല്ലക്കാലമായി നമ്മുടെ എല്ലാ കോടതികളും അനുക്രമിച്ചുപോരുന്നസ്ഥിതിക്കു് തറവാട്ടാവശ്യത്തിനു് ഗുണദോഷചിന്തനയ്ക്കു് ഒരു അനന്തരവൻ പുറപ്പെടുമോ എന്നും, അറിവില്ലാതെ പുറപ്പെടുന്നതായാൽ ഒരിഞ്ചുസ്ഥലത്തിനുപോലും അവകാശം സാധിക്കാത്ത അനന്തരവന്റെ ശ്രമപരിണാമവും ഈ ക്രമത്തിനു് മരുമക്കകുടുംബങ്ങളുടെ ഭവിഷ്യത്തും എന്തായിരിക്കുമെന്നും നിങ്ങൾ മഹാന്മാർ ഗൗനിക്കാത്തതു് ഞങ്ങൾക്കു് അത്യന്തം വ്യസനകരമാകുന്നു.

ദോഷിയായ കാരണവരെ നൂറു പണം പീസുകൊണ്ടു്, നീക്കാമെന്നു് ന്യായദാതാക്കൾ കല്പിച്ചിട്ടുണ്ടെങ്കിലും ആയതു ഇളമുറക്കാരൻ വേണമെന്നും കുടുംബത്തിലെ എല്ലാ ആളുകളും ഉൾപ്പെട്ടിരിക്കണമെന്നും പിന്നീടു വ്യാഖ്യാനിച്ചിട്ടുള്ള സ്ഥിതിക്കും "മൂന്നു മുറക്കാരും നിർഗ്ഗുണന്മാരോ ദുർമ്മാർഗ്ഗികളോ ആയി സംഭവിക്കുന്ന അവസ്ഥയിലുള്ള ഈ നിയമം മിക്കവാറും പ്രയോജനമില്ലാതെ തീർന്നിരിക്കുന്നതും അതിലെ സാധകബാധകങ്ങളെ ഇവിടെ വിസ്തരിക്കുന്നതു് വിഹിതമല്ലെന്നുകണ്ടു് ചുരുക്കീട്ടുള്ളതും ആകുന്നു.

ഈ കുടുംബങ്ങളിലെ മൈനറുടെ സ്വാർജ്ജിതവും പിൽക്കാലം വ്യത്യാസംകൂടാതെ പൊതുവിൽ ചേരണമെന്നു് ആക്കിത്തീർത്തിട്ടുള്ളതു് ഈ ജാതിയെ ഒട്ടുക്കു സങ്കടപ്പെടുത്തുന്നതായ മറ്റൊരു സംഗതിയാകുന്നു.

ഇതിനാൽ പ്രത്യക്ഷമായിരിക്കുന്നപ്രകാരമുള്ള സങ്കടം എത്രതന്നെ പ്രബലമായിട്ടുള്ളതായിരുന്നാലും സഭയ്ക്കു് ഇതിൽ പ്രവേശിക്കാൻ പാടില്ലെന്നോ അല്ലാതെ പ്രവേശിക്കുന്നപക്ഷം അതൊരുകാലത്തു മാത്രമേ സാധിക്കൂ എന്നോ പറയുന്നതിനു് തങ്ങൾക്കു് വളരെ ഗൗരവമായി തോന്നുന്ന പല കാരണങ്ങളുമുണ്ടായിരിക്കാം. എങ്കിലും സഭക്കാർ ആർക്കായി നിയമങ്ങൾ ഉണ്ടാക്കുന്നുവോ അവരിൽ ഒരംശം നാൾക്കുനാൾ നശിക്കുന്ന ഒരു കാര്യത്തിൽ ദൃഷ്ടിവയ്പാൻ അവർക്കു് സാവകാശമില്ലെങ്കിൽ പിന്നെ സഭകൊണ്ടുള്ള ഉപയോഗമെന്താണെന്നു് മനസ്സിലാകുന്നില്ല. ഇത്രയൊന്നും ദോഷകരമല്ലെങ്കിലും നസ്രാണികളുടെ അവകാശക്രമം സംബന്ധിച്ചുള്ള അനേകം കുഴപ്പങ്ങളെക്കുറിച്ചും ബഹുമാനപ്പെട്ട സഭക്കാർ അശേഷം കണ്ണടച്ചിരിക്കുന്നതു് വലിയ കഠിനം തന്നെ.

(മ: മനോരമ 1892 ഡിസംബർ 10)

ഈ സംസ്ഥാനത്തു മരുമക്കൾവഴി അവകാശക്രമം ആചരിച്ചുവരുന്ന മലയാളശൂദ്രർക്കു് ഈ നിയമത്തിനുള്ള ചില ന്യൂനതകളും പല അസ്വാഭാവികതകളും നിമിത്തം സാമൂഹ്യമായും മറ്റും നേരിടുന്ന അനേകം ബുദ്ധിമുട്ടുകളെ വിവരിച്ചും അവയ്ക്കു് വല്ല നിവാരണവും കാലതാമസം കൂടാതെ ആലോചിച്ചു് ഉണ്ടാക്കിക്കൊടുക്കണമെന്നു് അപേക്ഷിച്ചും കാർത്തികപ്പള്ളിയിൽ കോയിക്കലേത്തുവക ഈരിക്കൽ കേശവപിള്ള അവർകൾ മുതലായി നാല്പതാളുകൾ ചേർന്നു് നിയമനിർമ്മാണസഭയിലെ സാമാജികന്മാർക്കു് അയച്ചിട്ടുള്ള ഹർജിയുടെ വിവരം ഈ പംക്തികളിൽ തന്നെ പ്രസ്താവിച്ചിട്ടുള്ളതു് വായനക്കാർക്കു് ഓർമ്മയുണ്ടായിരിക്കുമല്ലോ. സമുദായഗുണത്തെ ഉദ്ദേശിച്ചു് നാട്ടുകാരുടെ സാധാരണ പ്രകൃതിക്കു് വിരോധമായി ഇത്രയുമെങ്കിലും പരിശ്രമിക്കാൻ തോന്നിയ ഇവർ ഈ ഹർജി സാമാജികന്മാർക്കു് അയച്ചതു കൂടാതെ ഈ സംസ്ഥാനത്തു പ്രധാനപ്പെട്ടവരായിട്ടുള്ള അമ്പതോളം മലയാളികൾക്കും അയച്ചിട്ടുണ്ടായിരുന്നു. ഇതിൽനിന്നുണ്ടായ ഫലമല്ലേ കേൾക്കേണ്ടതു്. സഭാസാമാജികന്മാരിൽ കണ്ടെഴുത്തു ദിവാൻപേഷ്ക്കാർ വി. നാഗമയ്യ ബി. ഏ. അവർകൾ മാത്രം ഒരു മറുപടി ഉടനെ അയച്ചുകൊടുത്തു. അതു് താഴെച്ചേർക്കുന്നു.

തിരുവനന്തപുരം
2–5–67

പള്ളിപ്പാട്ടു കോയിക്കലേത്തുവക ഈരിക്കൽ കേശവപിള്ള മുതലായി നാല്പതു പേരുടെ പേരുവച്ചു് 68 കന്നി 29—ാംനു അയച്ചിട്ടുള്ള ഹർജിക്കു് മറുപടി:—"ഹർജിനോക്കി. ജനങ്ങളുടെ ക്ഷേമത്തിനായി ഒരു സംഗതിയെപ്പറ്റി കൌൺസിലിൽ പ്രസ്താവിക്കണമെങ്കിൽ അതു് അധികംപേരുടെ അഭിപ്രായത്തിന്മേൽ ആയിരിക്കണം. ഹർജി അങ്ങനെയുള്ളതാ

യി കാണുന്നില്ല. തറവാട്ടിലുള്ള വസ്തുവേ കാരണവൻ ഒററിയായോ മററുവിധത്തിലോ എഴുതി കൊടുത്താൽ അതിനെ വീണ്ടെടുക്കുന്നതിനുള്ള കർത്തവ്യം എല്ലാ ശേഷക്കാർക്കും ഉണ്ടായിരിക്കണമെന്ന് പറയുന്നു. അങ്ങനെ പൊതുവിൽ അധികാരപ്പെടുത്തുന്നതായാൽ തക്കതായ തറവാട്ടാവശ്യം പ്രമാണിച്ച് ഒരു കാരണവർ വസ്തു ഒററിഎഴുതാൻ തുടങ്ങുന്നസമയം എളുപ്പത്തിൽ ആളേർപ്പെടാനും പണംവാങ്ങി ആവശ്യം നിർവ്വഹിപ്പാനും ഇടയില്ലാതായിപ്പോകയില്ലയോ എന്നുള്ള ഭാഗം ആലോചിച്ചതായി ഹർജിയിൽ കാണുന്നില്ല.

"ഇതിനു ദൃഷ്ടാന്തം മലയാളകുടുംബത്തിലെ വസ്തു വിലയെഴുതാൻ ഉത്സാഹിച്ചാലും വാങ്ങിക്കുന്നതിനുള്ള ആളേർപ്പെടുത്തുന്നതു് തുലോം ചുരുക്കമാണെന്നുള്ളതു് അനുഭവസിദ്ധമല്ലയോ? മൈനറുടെ സ്വയാർജ്ജിതം പിൽക്കാലം പൊതുതറവാട്ടിൽ ചേർത്തുകൂടെന്നു് ഒരു ഭാഗം പറയുന്നു. അങ്ങനെ ചേർക്കാതെയിരുന്നാൽ തറവാടു ഭിന്നപ്പെട്ടുപോകുന്നതിനു് എളുപ്പമായി വരുന്നതല്ലയോ? ഈ സംഗതികളെക്കുറിച്ചു ബഹുജനങ്ങളുടെ അഭിപ്രായം വിശദമായി അറിയേണ്ടിയിരിക്കുന്നു.

കണ്ടെഴുത്തു ദിവാൻ പേഷ്കാർ
ലെജിസ്ലേററീവു കൗൺസിൽ
മെമ്പർ (ഒപ്പ്)

ഇതിലെ അഭിപ്രായങ്ങളെക്കുറിച്ചു ഹർജിക്കാർക്കും മററു പലർക്കും വാദമില്ലെന്നില്ല. എങ്കിലും ഇന്ദ്രപ്പട്ടം കിട്ടീട്ടുള്ളവരിൽ ഇങ്ങനെ ഒരാൾ എങ്കിലും ഈ മനുഷ്യപ്പുഴുക്കളുടെ സങ്കടങ്ങളിൽ ഇത്രയും ദൃഷ്ടിവച്ചതിനെക്കുറിച്ചു നാഗമയ്യയുടെ മേൽ ഹർജിക്കാർക്കുള്ള കൃതജ്ഞത ഒട്ടും കുറവായിരിക്കയില്ല. അതു വേണ്ടതുമാണു്. മഹാന്മാരായ അമ്പതു മലയാളികളിൽ ഹൈക്കോർട്ടു വക്കീൽ നാരായണമേനോനവർകൾ മാത്രം ഒരു മറുപടി കൊടുത്തിട്ടുണ്ടു്. മലയാളം മാത്രമറിയാവുന്ന ആളുകളാൽ മലയാളത്തിൽ അച്ചടിച്ച ഹർജിക്കു പേരു കൊണ്ടു പരദേശിയായ ഒരുദ്യോഗസ്ഥൻ മലയാളത്തിൽ തന്നെ മറുപടി കൊടുത്ത സ്ഥിതിക്കു് എല്ലാംകൊണ്ടും മലയാളിയായ മെലെഴുതിയ വക്കീൽ അവർകൾക്കു അതു് ഇംഗ്ലീഷിൽ ആയിക്കളയാമെന്നു തോന്നിയതു് ഈ കാലാവസ്ഥയുടെ അസാധാരണ ഫലങ്ങളിൽ ഒന്നെന്നേ വിചാരിക്കാനുള്ളു. അതുകൊണ്ടു് ഈ സാരമേറിയ മറുപടി നമ്മുടെ വായനക്കാരുടെ അറിവിനായി ഇവിടെ ചേർക്കാൻ നിവൃത്തിയില്ല എങ്കിലും ഇതിനെക്കുറിച്ചും ഹർജിക്കാർ വളരെ കൃതജ്ഞന്മാരായിരിക്കുന്നു എന്നുള്ള വിവരം പ്രത്യേകം പ്രസ്താവിക്കണമെന്നു് അവർ ആവശ്യപ്പെട്ടിട്ടുണ്ടു്. മേൽ ചേർത്തിട്ടുള്ള മറുപടിയിലെപ്പോലെ ഇദ്ദേഹത്തിന്റെ മറുപടിയിലും ബഹുജനങ്ങളുടെ അഭിപ്രായമാണ് ഒന്നാമതായി അറിയേണ്ടതെന്നു കാണുന്നതിനെക്കുറിച്ചു ഹർജിക്കാർക്കു കുറെ സംശയമുണ്ടു്.

ജനാഭിപ്രായം അറിയുന്നതു് സഭയുടെ കൃത്യവും സഭയാൽ എളുപ്പത്തിൽ സാധിക്കാവുന്നതുമാണെന്നും ജനസമുദായത്തിനു പൊതുവേ സംഭവിക്കുന്ന ആപത്തുകളെക്കുറിച്ചു് തന്നത്താൻ ആലോചിക്കാനോ നിവാരണം ചെയ്യാനോ ബുദ്ധിയും ശക്തിയും ഇല്ലാത്തവരുമാണു് ഇപ്പോൾ ഇവിടങ്ങളിൽ മിക്കവരും എന്നുമാണു് ഹർജിക്കാർ വിചാരിക്കുന്നതു്. ഹർജിയിൽ പറയുന്ന സങ്കടങ്ങൾ യഥാർത്ഥത്തിൽ ഉള്ളവയാണോ അവയെ ഇല്ലാതാക്കുന്നതിനു വല്ല മാർഗ്ഗങ്ങളുമുണ്ടോ എന്നും മററും സഭക്കാർതന്നെ ആലോചിച്ചു തീർച്ചയാക്കിയതിനുമേൽ ബഹുജനാഭിപ്രായം ചോദിച്ചാലും വിരോധമില്ല. ശങ്കരൻ നായരവർകളുടെ മലയാളിവിവാഹബിൽ സഭയിൽ ഹാജരാക്കി വേണ്ട വ്യവഹാരം കഴിഞ്ഞതിനുമേലാണല്ലോ അതിനെക്കുറിച്ചു ജനാഭിപ്രായം അറിയാൻ ആവശ്യപ്പെട്ടതു്.

ഇവിടത്തെ സഭയിൽതന്നെ ജനങ്ങളെ നല്ലവണ്ണം സംബന്ധിക്കുന്ന എത്രയോ നിയമങ്ങൾ അവരുടെ അഭിപ്രായത്തെക്കുറിച്ചു് ഒന്നുംതന്നെ അറിയാതെയും അറിയാൻ ശ്രമിക്കാതെയും ഉണ്ടാക്കി സ്വീകരിക്കുന്നു. ജന്മി കുടിയാന്മാർ ബിൽ ഏറിയോരു കീഴ്നടപ്പുകളെ കീഴ്മേൽ മറിക്കുന്നതും എല്ലാ ജനങ്ങളെയും സംബന്ധിക്കുന്നതും ആയിരുന്നിട്ടും വിശേഷിച്ചു് ആരുടേയും അനുവാദംകൂടാതെയാണു് അതിനു സഭയിൽ ഒരു സ്ഥാനം സിദ്ധിച്ചതു്.

ഇങ്ങനെയൊക്കെയിരുന്നാലും ഇതു സമുദായവിഷയമായ സംഗതിയാകകൊണ്ടും, നിയമം ഉണ്ടാക്കുന്നതിൽ ജനങ്ങൾ പരമ്പരയാ ഭക്തിപൂർവ്വം ആചരിച്ചുവരുന്ന പല ആചാരങ്ങൾക്കും ഭേദപ്പാടു വരാവുന്നതാകകൊണ്ടു് അവരുടെ അഭിപ്രായം അറിയേണ്ടതാണെന്നു് തന്നെയാണു് വിചാരിക്കേണ്ടതു്. യോഗ്യന്മാരായ ആളുകളിൽ അമ്പതിൽ ഒരാൾക്കല്ലാതെ ഒരു മറുപടി കൊടുക്കാൻപോലും ഈ സംഗതിയിൽ ശ്രദ്ധയില്ലെന്നു കാണുന്നതുകൊണ്ടു ഹർജിക്കാർ തങ്ങൾ അനുഭവിക്കുന്ന കഷ്ടനഷ്ടങ്ങളെ തങ്ങളുടെ സമുദായത്തിൽ ഉൾപ്പെട്ട യോഗ്യന്മാരോടുകൂടി അനുഭവിക്കയല്ലാതെ തൽക്കാലം നിവൃത്തിയില്ലെന്നു തോന്നുന്നു.

(മലയാളമനോരമ
1893 മാർച്ച് 11-ാംനു-)

# അലിഖാൻ രാജകുമാരന്റെ പുതിയ പ്രേമം.

(കെ ശാന്ത, മദ്രാസ്)

പാരീസിലും ഹോളിവുഡ്ഡിലും മന്ദം മന്ദം ചുററിയടിക്കുന്ന സുഗന്ധവാഹിയായ മാരുതനിൽ ഒരു മൃദുരഹസ്യം കേൾക്കാം. ജെനെ തീയർണിയും അലിഖാൻ രാജകുമാരനും തമ്മിൽ അനുരാഗം ദൃഢതമാണെന്നു ആ മാരുതൻ മന്ത്രിക്കുന്നു. അതുകേട്ട് ജിജ്ഞാസുക്കളായ പത്രപ്രവർത്തകർ ആ പ്രേമവിധേയരെ സമീപിച്ചു.

“എന്താണോ ഈ കേട്ടതു്? നിങ്ങൾ തമ്മിൽ പ്രേമമാണോ?” അലിഖാൻ നിഷേധിച്ചില്ല. എന്നാൽ “ഞങ്ങൾ വളരെ നല്ല സ്നേഹിതരാണ്. അത്രമാത്രമേയുള്ളൂ” എന്ന് ആ കാമുകൻ പറഞ്ഞു. ജെനയെ പത്രപ്രവർത്തകൻ വിട്ടില്ല. ആ സൗന്ദര്യധാമം മൃദുമൊഴികൾ മൊഴിഞ്ഞു “ഞങ്ങൾ വളരെ നല്ല സ്നേഹിതരാണ്. അത്രമാത്രമേയുള്ളൂ.” ആ വാചകങ്ങൾ ആ പ്രേമമൂർത്തികളുടെ മുദ്രാവാക്യം പോലെ തോന്നി.

X X X

നമ്മുടെ ക്യാപ്റ്റൻ ലക്ഷ്മിയോട് ഏതാനും വർഷംമുമ്പ് “നിങ്ങൾ ഒരു ഐ. എൻ. ഏ. ക്യാപ്റ്റനെ വിവാഹം ചെയ്യുവാൻ പോകുന്നുവെന്ന് കേട്ടു. ശരിയാണോ?” എന്നു ചോദിച്ച പത്രപ്രവർത്തകരോട് ‘നിങ്ങളാണോ എനിക്ക് കല്യാണം പറയുന്നതു്. അതെന്റെ കാര്യമാണ്. ഞാൻ നോക്കിക്കൊള്ളാം” എന്നു പറഞ്ഞ് ഒരു ക്യാപ്റ്റനെപ്പോലെ പത്രപ്രവർത്തകരുടെ നേരെ ലക്ഷ്മി ഗർജ്ജിക്കയാണുണ്ടായതു്. അലിഖാന്റെ പ്രേമഭാജനം അങ്ങനെയൊന്നും പറഞ്ഞില്ല. ദേഷ്യപ്പെട്ടില്ല. ഗർജ്ജിച്ചില്ല.

X X X

നല്ല ചങ്ങാതിമാർ എന്നുള്ളതിൽ കവിഞ്ഞ് അലിഖാനും ജെനെയും തമ്മിൽ എന്തോ ഉണ്ടെന്ന് പരക്കെ വിശ്വസിക്കപ്പെട്ടിരിക്കയാണ്.

ജെനെയ്ക്ക് ഹൃദയഹാരിയായ ഒരു പുഞ്ചിരിയുണ്ട്. അത് അഴിച്ചുവിട്ട ഒരു പുഞ്ചിരിയല്ല. സ്വഹൃദയത്തിന്റെ നിയന്ത്രിതാവസ്ഥ സ്ഫുരിക്കുന്ന ഒരു മന്ദസ്മിതമാണത്. ഫ്രാൻസാണ് അവൾക്ക് ഏററവും ഇഷ്ടപ്പെട്ട രാജ്യം. ഫ്രഞ്ച് പാചകരീതിയും, ഫ്രഞ്ച് വസ്ത്രങ്ങളും, ഫ്രഞ്ച് വേഷവിധാനവും എല്ലാം അവൾക്ക് പ്രിയംകരമാണ്. അവൾ വളർന്നുവന്ന സാമൂഹ്യപരിതസ്ഥിതികൾക്ക് അനുയോജ്യമായ ഒരു ജീവിതരീതിയാണത്. അവളുടെ പിതാവ്—ഹൊവാർഡ് ഷെർവുഡ് തീയർണി—ന്യൂയോർക്കിലെ ഒരു ഇൻഷ്വറൻസ് ബ്രോക്കർ ആയിരുന്നു. അവൾ സ്കൂളിൽ അഭ്യസിച്ചു; കോളജിൽ അഭ്യസിച്ചു: വിദ്യാസമ്പന്നയായി; കലാപ്രേമിയായി; നാട്യവേദിയിലേക്ക് കണ്ണു വെയ്ക്കുകയും ചെയ്തു. പക്ഷെ, നാട്യവേദിയും സിനിമയും അവൾക്കു പററിയതല്ലെന്ന് അച്ഛനമ്മയും വിധിച്ചു.

ജെനെ പിന്മാറിയില്ല. അവൾ അവളുടെ ഹിതമനുസരിച്ചു പ്രവർത്തിച്ചു.

വേദികളിൽ അവൾ അഭിനയിച്ചുതുടങ്ങി. ഒരു വർഷത്തിനുള്ളിൽ ഹോളിവുഡ്ഡിൽ സ്ഥാനം പിടിച്ചു.

ഇരുപതാമത്തെ വയസ്സിൽ “ലാസ് വേഗാസി”ൽ ചെന്ന് ഒരു യുവാവുമായി പ്രണയിച്ചു. അമേരിക്കൻ പൗരത്വം സ്വീകരിച്ച ഒരു റഷ്യാക്കാരനായിരുന്നു അയാൾ. പഴയ റഷ്യൻ സ്ഥാനപ്പേരുകൾ അയാൾ ഉപേക്ഷിച്ചില്ല. കൗണ്ട് ഒലേഗ് കാസിനി എന്നാണ് അയാൾ സ്വയം നാമകരണം ചെയ്തത്. കഴിഞ്ഞ വർഷം വരെ—ജെനെയ്ക്കു 32 വയസ്സാകുന്നതുവരെ—ആ ദാമ്പത്യജീവിതം വിജയകരമായി നിലനിന്നു. അത്രയുംനാൾ സൗഭാഗ്യത്തോടു കൂടി ജീവിക്കുകയെന്നതു ഹോളിവുഡ്ഡിലെ താരങ്ങളെ സംബന്ധിച്ചിടത്തോളം ഒരു അസാധാരണമായ അനുഭവമാണ്. ഒരു സമുന്നതസിനിമാതാരമാണെങ്കിലും ഒരു സാധാരണക്കാരിയെപ്പോലെ സിനിമാനിർമ്മാണശാലകളിൽ പോലും ജീവിക്കുന്നതിൽ ജെനെ ഇഷ്ടപ്പെടുന്നു. സ്റ്റാഫിലെ മററംഗങ്ങളുടെ കൂട്ടത്തിൽ ജെനെ കാപ്പി കുടിക്കാനും മററും കൻറീനിന്റെ മുമ്പിൽ അണിനിരന്നു നിൽക്കാറുണ്ട്. മററു വൻകിട സിനിമാതാരങ്ങൾ പ്രൈവററുമുറികളിലിരുന്നാണു ഭക്ഷണം കഴിക്കുന്നതു്.

കുടുംബജീവിതം ആഹ്ലാദകരമാക്കുവാൻ ജെനെയ്ക്കുള്ള കഴിവുകൾ സുപ്രസിദ്ധങ്ങളാണ്. അതിനു് അവൾ ആഗ്രഹിക്കയും ചെയ്യുന്നു. പക്ഷെ ജെനെയിൽ നിന്നു അലിഖാൻ പ്രതീക്ഷിക്കുന്നതു് അതായിരിക്കുമോ എന്തോ?



# ലോകപുരോഗതിക്കു് ഇസ്ലാമിൻെറ സംഭാവനകൾ

## സ്ത്രീകളുടെ സാമൂഹ്യപദവിയെപ്പററിയും ബഹുഭാര്യാത്വത്തെപ്പററിയും ഉള്ള അഭിപ്രായങ്ങൾ

(ജി. എസ്. ഏ. കരിംസാഹിബ് എം. ബി. ഇ.)

ഇസ്ലാമിൻെറ കീഴിൽ സ്ത്രീകൾ മുമ്പൊരിക്കലും അനുഭവിച്ചിട്ടില്ലാത്ത ഒരുപദവിയിലേയ്ക്കു് ഉയർത്തപ്പെട്ടിരിക്കുകയാണു്. അവരുടെ അവകാശങ്ങൾ നിയമംമൂലം പരിരക്ഷിക്കപ്പെട്ടിരിക്കുന്നു. പുരുഷനുള്ള എല്ലാ അവകാശങ്ങളും സ്ത്രീകൾക്കുമുണ്ടു്. വിവാഹമോചനത്തിനും, ഭാര്യയുടെ ചരമത്തിനും ശേഷം പുനർവിവാഹം ചെയ്യുന്നതിനുള്ള പുരുഷൻെറ സ്വാതന്ത്ര്യം സ്ത്രീക്കും അനുവദിച്ചിരിക്കുന്നു. ഭാര്യയും ഭർത്താവും തമ്മിൽ ക്രമപ്പെടുത്താനാവാത്ത അഭിപ്രായഭിന്നത ഉണ്ടെങ്കിൽ വിവാഹമോചനം നടത്തി, ഇഷ്ടാനുസരണം പുതിയ ജീവിതപങ്കാളിയെ തെരഞ്ഞെടുക്കുവാൻ സ്ത്രീക്കും പുരുഷനും സ്വാതന്ത്ര്യമുണ്ടു്. സ്ത്രീക്കു്, ഭർത്താവിൻെറയും മാതാപിതാക്കന്മാരുടെയും സഹോദരിയുടെയും സഹോദരൻെറയും മററു ചില ബന്ധുക്കളുടെയും വസ്തുക്കളിൽ, അവകാശമുണ്ടു്. അതുപോലെ തന്നെ അവക്കു് അവരുടെ വസ്തുക്കളിൽ അവകാശമുണ്ടു്. 1350 വർഷങ്ങൾക്കു മുമ്പാണു് ഇസ്ലാം ഏതാദൃശങ്ങളായ അവകാശങ്ങൾ സ്ത്രീകൾക്കു നൽകിയതു്. ഇന്നോളം ഈ സ്വാതന്ത്ര്യങ്ങൾ ഭദ്രമായി പുലർത്തിവരികയും ചെയ്യുന്നു. ഇക്കാര്യത്തെപ്പററി പരാമർശിക്കുമ്പോൾ ബഹുഭാര്യാത്വത്തെപ്പററി രണ്ടു വാക്കു പറയേണ്ടിയിരിക്കുന്നു. ഇസ്ലാം ബഹുഭാര്യാത്വം അനുവദിക്കുന്നു. പക്ഷെ ചില അസാധാരണ സാഹചര്യങ്ങളിൽമാത്രം ഭാര്യ, അവരുടെ കർത്തവ്യങ്ങളും ചുമതലകളും നിർവഹിക്കുവാൻ അശക്തരായിത്തീരുമ്പോൾ, ഭർത്താവിനു് അദ്ദേഹത്തിൻെറ ഭാര്യമാരെ നീതിപൂർവ്വകം സമഭാവനയോടെ പുലർത്തുവാനും സംരക്ഷിക്കുവാനും കഴിയുമെങ്കിൽ, അദ്ദേഹത്തിനു് ബഹുഭാര്യാസ്വീകരണത്തിനു സ്വാതന്ത്ര്യം നൽകിയിരിക്കുന്നു. ഇഷ്ടംപോലെ ഭാര്യമാരെ സ്വീകരിച്ചു് സുഖാനുഭോഗങ്ങൾ ആസ്വദിച്ചശേഷം അവരെ പുറംതള്ളുക അറബികളുടെ ഇടയിൽ സർവ്വസാധാരണമായിരുന്ന ഒരു കാലഘട്ടത്തിലാണു് ഈ അനുവാദം നൽകിയിരുന്നതെന്ന വസ്തുത സ്മരണീയമാണു്. ഇത്തരം ഒരു സാമൂഹ്യസാഹചര്യത്തിൽ, സ്ത്രീകളുടെ അന്തസ്സു സംരക്ഷിക്കുവാനും, വിവാഹ വിശുദ്ധി പരിപാലിക്കുവാനും ഇസ്ലാം ചെയ്ത ഏർപ്പാടു് ഏററവും ഉത്തമമെന്നു് ഞാൻ കരുതുന്നു. മറെറാരു ജീവിതസഖിയെ പുരുഷൻ ആരാഞ്ഞുകൂടെന്നു അനുശാസിക്കുകയാണെങ്കിൽ അയാളുടെ ജീവിതം സുഖരഹിതമാകും. കൂടാതെ ചില സാന്മാർഗികമായ അപകടങ്ങളിൽ പുരുഷൻ അകപ്പെടാനും ഇടയുണ്ടു്.

നമ്മുടെ വിശ്വാസസ്ഥാപകനെതിരായി ഒരു ആരോപണമുണ്ടു്. ജീവിതത്തിൻെറ ഉത്തരഘട്ടത്തിൽ അദ്ദേഹം 9 ഭാര്യമാരെ വിവാഹം ചെയ്തു എന്നുള്ളതാണതു്. ശരിതന്നെ. അതേസമയം താരുണ്യത്തിൻെറ മൂർദ്ധന്യദശയിൽ 24 വയസ്സു മാത്രം പ്രായമായിരുന്നപ്പോൾ തിരുമേനി തന്നെക്കാൾ വളരെ വയസ്സു കൂടിയ ഒരു സ്ത്രീയെ വിവാഹം ചെയ്തു് അവരോടൊന്നിച്ചു വിശ്വസ്തരായി 26 വർഷം ജീവിച്ചു എന്ന വസ്തുത നാം സ്മരിക്കണം. 50-ാം വയസ്സിൽ വികാരങ്ങൾ ചത്തൊഴിയുമ്പോൾ ഭോഗലാലസനായി അദ്ദേഹം ബഹുഭാര്യമാരെ സ്വീകരിച്ചു എന്നാണു് ആരോപണം. തിരുമേനി വിവാഹം ചെയ്ത സ്ത്രീകളെ വീക്ഷിക്കുകയാണെങ്കിൽ, അവരിൽ ഓരോരുത്തരിലൂടെയും അവരുടെ ആളുകളുമായി ഒരു സഖ്യം നേടുകയും തൻെറ അനുയായികൾക്കും എന്തെങ്കിലും നേട്ടം കൈവരുത്തുകയും ചെയ്തതായി കാണാം. മാത്രമല്ല അവർ സംരക്ഷണം തികച്ചും അർഹിച്ചിരുന്നു. മനുഷ്യരെപ്പററി അനവധാനതയോടെ ഒരു തീർപ്പു കല്പിക്കരുതു്. പ്രത്യേകിച്ചു് മഹാ

പുരുഷന്മാരുടെയും പ്രവാചകന്മാരുടെയും ജീവിതത്തെപ്പററി.

ഇസ്ലാം വ്യഭിചാരത്തെ അപലപിക്കുന്നു. ആധുനിക നാഗരികതയുടെ ഒരു ശാപമായ എല്ലാവിധത്തിലുമുള്ള ചൂതാട്ടത്തെയും ഇസ്ലാം നിരോധിക്കുന്നു. അതുപോലെതന്നെ ലഹരിപാനീയങ്ങൾ നിശ്ശേഷം നിരോധിക്കണമെന്നു വാദിക്കുന്നു. ഇസ്ലാമികനിയമം പ്രാബല്യത്തിൽ ഇരിക്കുന്ന മുസ്ലീം രാജ്യങ്ങളിൽ ഈ കുററങ്ങൾക്കു കർക്കശമായ ശിക്ഷ ലഭിച്ചുവരുന്നു.

ഇസ്ലാം തൊഴിലിനെ മാന്യതയിലേക്കുയർത്തി. അതിന്റെ സ്ഥാപകൻതന്നെ ഒരു തൊഴിലാളിയായിരുന്നു. പ്രഭുവും ഭൃത്യനും തമ്മിൽ യാതൊരു സാമൂഹ്യവിവേചനയും ഇസ്ലാം അംഗീകരിക്കുന്നില്ല. ഭൃത്യന്മാർക്കു പ്രഭുവിനു ലഭിക്കുന്ന അതേ ആഹാരവും വസ്ത്രവും സാമൂഹ്യാവകാശങ്ങളും ഉണ്ടായിരിക്കണമെന്നാണ് അനുശാസനം. "തൊഴിലാളിക്ക് അവന്റെ വിയർപ്പ് ഉണങ്ങുംമുമ്പ് കൂലി നൽകുക" എന്ന പ്രവാചകന്റെ വചനം സുവിദിതമാണല്ലൊ. കാലിഫാഉമറിന്റേയും അദ്ദേഹത്തിന്റെ ഭൃത്യന്റേയും ജറുസലേംയാത്ര ഇതിനു ദൃഷ്ടാന്തമാണ്.

## ഇസ്ലാമും സംസ്കാരവും

ഈ വിഷയത്തെപ്പററി ഒട്ടേറെ പറയാനുണ്ട്. മദ്ധ്യമശതകങ്ങളിൽ യൂറോപ്പ് നാഗരികതയിൽനിന്നും വിജ്ഞാനത്തിൽനിന്നും ബഹുവിദൂരതയിൽ നിന്നിരുന്നപ്പോൾ സംസ്കാരത്തിന്റെ പന്തം ഉയർത്തിപ്പിടിച്ചിരുന്നതു് മുസ്ലീം പണ്ഡിതന്മാരും ശാസ്ത്രജ്ഞന്മാരും ആണ്. ഗ്രീക്കിലെ ഇതിഹാസ പുരാണാദികൃതികൾ അവർ വിവർത്തനം ചെയ്തു; വൈദ്യം, ശാസ്ത്രങ്ങൾ, കല, കവിത, ചരിത്രം, മതം, തത്വശാസ്ത്രം എന്നിവയെല്ലാം അവർ അഭ്യസിപ്പിച്ചു. ജബിർ വലിയ ഒരു രസതന്ത്രശാസ്ത്രജ്ഞനായിരുന്നെന്നു് ഒരു ശാസ്ത്രവിദ്യാർത്ഥിക്കു് അറിയാം. നൈട്രിക്ക് ആസിഡ്, സൾഫ്യൂറിക്ക് ആസിഡ് എന്നിവ അദ്ദേഹം കണ്ടുപിടിച്ചു. അലംബിസ്, ആൽക്കലൈററു് തുടങ്ങിയ പദങ്ങൾ അറബിയിൽനിന്നു വന്നിട്ടുള്ളതാണ്. ഇബ്ൻമൂസാ ഒരു ത്രികോണപിണ്ഡഗണിതം(Spherical trigonometry) രചിച്ചു. ഒരു സസ്യശാസ്ത്രജ്ഞൻ എന്ന നിലയിൽ അൽബറൂനി സുവിദിതനായിരുന്നു. ശാസ്ത്രസംബന്ധമായ പഠനങ്ങൾക്കുവേണ്ടി സാധനങ്ങൾ ശേഖരിക്കുന്നതിനായി അദ്ദേഹം 40 വർഷം ഇന്ത്യയിൽ ചെലവഴിച്ചു. മുസ്ലീം ശാസ്ത്രജ്ഞന്മാർ ഒബ്സർവേറററികൾ സ്ഥാപിക്കുകയുണ്ടായി. ഗോളത്തെപ്പററി നൂറുട്ടിൻ ഒരു വിശിഷ്ട ഗ്രന്ഥം രചിച്ചു. മുസ്ലീംരാജാക്കന്മാർ സൗജന്യ ഗ്രന്ഥശാലകളും കോളേജുകളും വിദ്യാലയങ്ങളും സ്ഥാപിച്ചിട്ടുണ്ട്. ഹാറൂൺ അൽ റഷീദ് നിർമ്മിച്ച ഓരോ പള്ളിയോടു് അനുബന്ധിച്ചും ഓരോ വിദ്യാലയവും സ്ഥാപിക്കുകയുണ്ടായി. കെയ്റോയിൽ ഒരു സയൻസ് വിദ്യാലയവും വലിയ തോതിൽ ഒരു ഗ്രന്ഥാലയവും ഉണ്ടായിരുന്നു. കാർദോവ് (Cardove) സെവില്ലേ(Seville) ഗ്രാനഡ (Granada) എന്നിവിടങ്ങളിൽ എല്ലാം വലിയ സർവകലാശാലകൾ ഉണ്ടായിരുന്നു. ശില്പകലയിൽ മുസ്ലിമിങ്ങൾ വളരെ പ്രശസ്തരായിരുന്നു. ആഗ്രായിലുള്ള ടാജ് ലോകത്തിലെ ഏററവും മനോഹരവും ഉൽകൃഷ്ടവുമായ ഒരു മന്ദിരമാണ്.

മുസ്ലീം പണ്ഡിതന്മാർ വിജ്ഞാനത്തിന്റെ പന്തങ്ങൾ കൊളുത്തുകയും ഇന്ത്യാ, ഈജിപ്ത്, ഗ്രീസ് ഉൾപ്പെടെ എല്ലാ കേന്ദ്രങ്ങളിൽ നിന്നും വിജ്ഞാനം ആർജ്ജിക്കുകയും, പൂർവികരുടെ വിജ്ഞാനത്തെ അഭിവൃദ്ധിപ്പെടുത്തുകയും നൂററാണ്ടുകളിലൂടെ വിജ്ഞാനപുരോഗതിക്കായി അനവരതം ശ്രമിക്കുകയും ചെയ്തു എന്നുള്ളതു് മുസ്ലീം ലോകത്തിനു് അഭിമാനകരമായ ഒരു വസ്തുതയാണ്. ഒടുവിൽ പാശ്ചാത്യസർവകലാശാലകൾ അവയുടെ സ്ഥാനം കരസ്ഥമാക്കി. പരമാർത്ഥത്തിൽ പാശ്ചാത്യർ മുസ്ലീം പണ്ഡിതന്മാരുടെ അനുയായികളും അദ്ധ്യേതാക്കളുമാണ്. 9-ാം നൂററാണ്ടിൽ തന്നെ ദമാസ്ക്കസ്, ബാഗ്ദാദ്, നെയ്ഷാപൂർ, ബൊക്കാറാ എന്നിവിടങ്ങളിലായി സുപ്രശസ്തരായ ഉലമാക്കളുടെ കീഴിൽ 4 നിയമവിദ്യാലയങ്ങൾ ഉണ്ടായിരുന്നു. കെയ്റോ, സെവില്ലേ, കാർദോവ് എന്നിവ മഹത്തായ വിജ്ഞാനപീഠങ്ങൾ ആയിരുന്നു. യൂറോപ്പിലെ സർവകലാശാലാ സമ്പ്രദായവും നവോത്ഥാന സംസ്കാരവും യഥാർത്ഥത്തിൽ ഈ വിജ്ഞാനപീഠങ്ങളിൽ നിന്നു ആർജ്ജിച്ചിട്ടുള്ളവയാണ്. മതവിശ്വാസമായിരുന്നു അവയുടെ മുഖ്യമായ ശ്രദ്ധാവിഷയമെങ്കിലും അവയുടെ പ്രവർത്തനം ക്രമേണ കാനോൻനിയമം, വ്യാകരണം, യുക്തിശാസ്ത്രം, ബീജഗണിതം ക്ഷേത്രഗണിതം തുടങ്ങിയവയിലേക്കുവ്യാപിച്ചു. ഓരോവിജ്ഞാനശാഖയ്ക്കും അവർ സ്തുത്യർഹമായ സംഭാവന നൽകി. ഇസ്ലാം അയവില്ലാത്ത വിശ്വാസ സംഹിതയായി പരിഗണിക്കപ്പെടുന്നെങ്കിലും ഈ വിദ്യാപീഠങ്ങൾ യുക്ത്യധിഷ്ഠിതമായ തത്വചിന്തയ്ക്കും ശാസ്ത്രത്തിനും ഗണ്യമായ നേട്ടങ്ങൾ കൈവരുത്തി. എസാലി, അബ്ദുൽഹസൻ അൽഅഷാറി, ഇബിൻ

സിനാ എന്നിവരുടെ നാമധേയങ്ങൾ പണ്ഡിതന്മാർക്കു സുവിദിതങ്ങളാണ്. ഒരു സൂഫി എന്ന നിലയിൽ സൂധി തത്വചിന്തകരും കവികളും എന്നെ അത്യധികം ആകർഷിക്കുകയുണ്ടായി. മതകാര്യങ്ങളിൽ മാത്രമല്ല വിവിധ വിജ്ഞാനഗവേഷണങ്ങളിൽ ലോകം ഇസ്ലാമിക സ്വാധീനശക്തിക്ക് എന്നെന്നും കടപ്പെട്ടിരിക്കുന്നു. ഇന്ത്യയിലെന്നപോലെ പ്രാരംഭമുസ്ലീം നാഗരികതയിലും ബുദ്ധിപരമായ കാര്യങ്ങളിൽ മിഥ്യാധാരണകളോ തങ്ങളുടേതുമാത്രം ശരിയെന്നബോധമോ ഉണ്ടായിരുന്നില്ല. ഭാരതീയ നാടകങ്ങളും വൈദ്യവും ഗ്രീക്കുസമ്പ്രദായങ്ങളോടു വളരെ കടപ്പെട്ടിരിക്കുന്നു. പ്ളേറോവിന്റെ തത്വശാസ്ത്രത്തെ സ്വീകരിക്കുന്നതിലോ, അരിസ്റ്റോട്ടിലിന്റെ നാനാമുഖമായ ജ്ഞാനസമ്പത്ത് പഠിക്കുന്നതിലോ മുസ്ലിമുകൾ വിമുഖരായിരുന്നില്ല. ബിജഗണിതത്തിനു ഭാസ്കരനോടും ബ്രഹ്മഗുപ്തനോടും വലിയ കടപ്പാട് ഉണ്ട്. എന്നാൽ ബീജഗണിതത്തിലെ വിപ്ളവകരമായ പുരോഗതി അറബിലോകത്തിലെ അവരുടെ പിൻഗാമികളാണ്. കൈവരുത്തിയത്. തൽക്കാമായും രസതന്ത്രവും, റാഹ്സസിന്റെയും ജബീറിന്റെയും ഇബ്ൻസിനായുടേയും രസതന്ത്രത്തിന്റെ പിതാവായി കരുതപ്പെടാവുന്ന മൻസൂറിന്റെയും മാർഗ്ഗദർശിത്വത്തിലാണ് തഴച്ചു വളർന്നത്. എന്നാൽ ഇവരിൽ ആരുംതന്നെ മറുവർഗ്ഗക്കാരോടുള്ള കടപ്പാടുകൾ അംഗീകരിക്കുന്നതിൽ വിമുഖരായിരുന്നില്ല. ഈജിപ്തിന്റെയും ഇന്ത്യയുടെയും സ്വാധീനശക്തിയിൽ വളർന്നുവന്ന ജ്യോതിശാസ്ത്രത്തിന്റെ ചരിത്രത്തിനു ഒട്ടേറെ സാദൃശ്യം ഉണ്ട്. ബാഗ്ദാദിലെ ദാമൂൺകലീഫിന്റെ വിദ്യാപീഠവും ഫാത്തിമീസിന്റെ വിദ്യാപീഠവും ആധുനിക ശാസ്ത്രത്തിയാഭിവൃദ്ധികളിൽപലതിന്റേയും ഉല്പത്തികേന്ദ്രങ്ങളാണ്. സുപ്രശസ്തനായ ഹാറൂൺ അൽ റഷീദ് ദോളമിയുടെ ജ്യോതിശ്ശാസ്ത്രഗ്രന്ഥം ഗ്രീക്കിൽനിന്ന് വിവർത്തനം ചെയ്തു. കൂടാതെ ബാഗ്ദാദിൽ ഒബ്സർവേററികൾ സ്ഥാപിക്കുകയും നക്ഷത്രനിരീക്ഷണം സാധിക്കുകയും ചെയ്തു. കൂടാതെ ഗ്രഹണങ്ങളെപ്പററിയുള്ള പഠനങ്ങളും അദ്ദേഹം നടത്തി. പേർഷ്യയിലും നക്ഷത്രനിരീക്ഷണകേന്ദ്രങ്ങൾ സ്ഥാപിതമായി. ടാമർലെയനിന്റെ പൗത്രനായിരുന്ന ഉലുഗ്ബേ ഒന്നാംതരം ഒരു ജ്യോതിശ്ശാസ്ത്രജ്ഞനായിരുന്നു. ഈജിപ്തിലെയും ഇൻഡ്യയിലെയും ശാസ്ത്രങ്ങളും, സാഹിത്യവും നാടോടിപ്പാട്ടുകളും പഞ്ചതന്ത്രകഥകൾപോലുള്ള നീതികഥകളും അറബികൾ സ്വന്തം നാട്ടിലേയ്ക്കു പകർത്തി. എന്നാൽ അവർ വെറും അദ്ധ്യേതാക്കൾ ആയിരുന്നില്ല. അവർ വേഗം കലാസൃഷ്ടികർത്താക്കന്മാരായും ശാസ്ത്രജ്ഞന്മാരായും ഉയർന്നു. യൂറോപ്പിൽ വിജ്ഞാനത്തിന്റെ നവോത്ഥാനം ആരംഭിച്ചത് അറബികളുടെ ശ്രമങ്ങളിൽനിന്നാണ്. ആധുനിക ഭൂമിശാസ്ത്രം, ചരിത്രം എന്നിവക്കു സാരസിക-അറബിപ്രേരണകളോടുള്ള കടപ്പാട് കുറച്ചൊന്നുമല്ല. ഈ സംസ്കാരവിനിമയവും സൗഹാർദ്ദവും സാഹിത്യത്തിലും ശാസ്ത്രത്തിലും ഉടനീളം പ്രതിഫലിച്ചുകാണാം. അടുത്തകാലത്തായി അതിന്റെ പ്രാബല്യവും സ്വാധീനശക്തിയും അല്പം കുറഞ്ഞു എന്നുമാത്രം. ഉർദുസാഹിത്യത്തിന്റെ ആഭരണങ്ങളായി ഹാലി, അക്ബർ ഇക്ബാൽ എന്നിവരെ മാത്രമല്ല, പുരൻസിംഗ്, പ്രേംചന്ദ് പണ്ഡിററ് സുന്ദരലാൽ എന്നിവരുൾപ്പെടെ ഒട്ടേറെ ഹിന്ദു-സിക്കു സഹോദരന്മാരെയും പരിഗണിക്കാമെന്നുള്ളതു തികച്ചും സംതൃപ്തികരമാണ്.

മതത്തിന്റെ യഥാർത്ഥ ധർമ്മം മററുള്ളവരുമായി സാഹോദര്യം പുലർത്തുകയാണെന്നു ഞാൻ പറഞ്ഞിരുന്നല്ലോ. ഈ വസ്തുത പ്രയോഗത്തിൽ മനസ്സിലാക്കാതെ പോയതാണ് ഇന്ത്യയിൽ ഹിന്ദുക്കളും മുസ്ലീങ്ങളും തമ്മിൽ ഇത്രയേറെ അനൈക്യത്തിനും വിദ്വേഷത്തിനും കാരണമായിത്തീർന്നത്. ആധുനിക ഭാരതീയ സംസ്കാരത്തിന് ഹിന്ദുമതവും ഇസ്ലാമും ഒത്തൊരുമിച്ചു സംഭാവന ചെയ്തു. അതിന്റെ മുദ്രകൾ കലയിലും ശില്പത്തിലും വേഷത്തിലും സംഗീതത്തിലും കാണാം.

ഉമർഖയ്യാം, ജലാലുദ്ദീൻറൂമി, കബീർദാസ് എന്നിവരുടെ കൃതികൾ വായിച്ചിട്ടുള്ളവർക്കു മുസ്ലീം സൂഫിസത്തിലും വേദാന്തത്തിലും ഒരേ ചൈതന്യം തന്നെ പ്രസരിക്കുന്നതായി കാണുവാൻ കഴിയും. ഒരേ ലക്ഷ്യത്തിലേക്ക് അവ രണ്ടും നമ്മെ നയിക്കുന്നു. അവനവനു വേണ്ടി ജീവിക്കുന്നത് മതമല്ലെന്നും, നാം മാനവസമുദായത്തിനുവേണ്ടി ജീവിക്കണമെന്നും അവ നമ്മെ പഠിപ്പിക്കുന്നു. അയവില്ലാത്ത ഏകദൈവവിശ്വാസത്തിന്റെ പിന്നിലുള്ള ഇമാമിന്റെ ശുദ്ധവും ലഘുവുമായ പാഠങ്ങൾ ഇവയാണ്.

വേദാന്തത്തിന്റെയും സൂഫിസത്തിന്റെയും സമാശ്ലേഷത്തിലൂടെയുള്ള ഹിന്ദു-മുസ്ലീം സംസ്കാരത്തിന്റെ വളർച്ചയെ ദൗർഭാഗ്യവശാൽ നമ്മുടെ ഭിന്നതകൾ—അവ മിക്കവാറും വ്യക്തിപരമാണ്—തടസ്സപ്പെടുത്തി. സ്വന്തം വിശ്വാസങ്ങളിൽ യാതൊരു വിലോപവും കൂടാതെ തന്നെ ഓരോ മുസ്ലീമും, ക്രിസ്ത്യാനിയും, ഹിന്ദുവും, ഇന്ത്യയിലുള്ള മററു മതവിശ്വാസികളും രാ

ഷ്ട്രത്തിന്റെ പരമമായ ആവശ്യം മനസ്സിലാക്കി, ഭിന്നതകൾ അവസാനിപ്പിച്ച് രാജ്യശ്രേയസ്സിനുവേണ്ടി പ്രവർത്തിക്കുമെന്നു നമുക്കു പ്രത്യാശിക്കാം.

ഭിന്നമതജാതിവിഭാഗാദികൾ എന്തുകൊണ്ട്, അനൈക്യത്തിനും സാമുദായിക കലാപത്തിനും കാരണമായിത്തീരണമെന്ന് എനിക്കു മനസ്സിലാകുന്നില്ല.

ദേശീയജീവിതത്തിന്റെ ഐക്യത്തെയും സൗഹാർദ്ദത്തെയും പുരസ്കരിച്ചു ഭിന്നജാതിവിഭാഗങ്ങളിൽപെട്ട ജനങ്ങൾ ഒത്തൊരുമിച്ചു പ്രവർത്തിക്കുകയും സഹകരിക്കുകയും ചെയ്യുന്നതിനു ലോകത്തിലെ പരിഷ്കൃതരാജ്യങ്ങൾ നമുക്കു ദൃഷ്ടാന്തങ്ങളാണ്. ദേശീയപുരോഗതിയെ പരിഗണിച്ചു നാമും നമ്മുടെ സാമുദായികവും മതപരവുമായ ഭിന്നതകൾ അകററി ഭാരതമാതാവിന്റെ സമുദ്ധരണത്തിനായി ഒത്തൊരുമിച്ചു പ്രവർത്തിക്കേണ്ടതല്ലേ? നാം ഇവിടെ ജനിച്ചു, വളർന്നു വിദ്യാഭ്യാസം നടത്തിയിട്ടുള്ളവരാണ്. നമ്മുടെ മൃതദേഹങ്ങൾ ഇവിടെത്തന്നെ സംസ്കരിക്കേണ്ടതുമാണ്. ആ നിലയിൽ ഇന്ത്യ ആരുടേയുമെന്ന പോലെ നമ്മുടെയും സ്വന്തം രാജ്യമാണ്. ലോകത്തിന്റെ ഇതരഭാഗങ്ങളിൽ നമ്മുടെ മതാനുയായികളോടു തീർച്ചയായും നമുക്കു സഹാനുഭൂതിയുണ്ട്. അതു വിശ്വാസത്തിൽ സഹജാതരായുള്ളവരോടുള്ള മതപരവും സാംസ്കാരികവും രാഷ്ട്രീയവുമായ വേഴ്ച മാത്രമാണ്. ഇന്നു ഇന്ത്യയെ ഏതെങ്കിലും ശക്തി ആക്രമിക്കുകയാണെങ്കിൽ, നാം ഏവരും ചേർന്ന് ആക്രമണകാരിയെ എതിർക്കുകയില്ലേ? ഇന്ത്യയെ ഒരു മുസ്ലീം രാജ്യം ആക്രമിക്കുകയാണെങ്കിൽ, മറെറാരു രാഷ്ട്രത്തിനു് എതിരായും എന്നപോലെ, അതിനെതിരായും നാം സമരം ചെയ്യും. ഇതാണു ഞങ്ങളുടെ യഥാർത്ഥമായ ദേശീയാദർശം. പിന്നെ ഈ അഭിപ്രായഭിന്നതകൾക്കു അർത്ഥമെന്ത്? ഇതെല്ലാം നമ്മുടെ നിരക്ഷരത്വവും അജ്ഞതയുംകൊണ്ട് ഉണ്ടാകുന്നതാണ്. സമുദായത്തിൽ ശരിയായ വിദ്യാഭ്യാസം പ്രചരിപ്പിച്ചു നാം ഈ ദുർഭൂതത്തെ ഉച്ചാടനം ചെയ്യണം. മുസ്ലീംസമുദായം വിദ്യാഭ്യാസപരമായി പിന്നോക്കം നിൽക്കുന്നു എന്നതു് ഇന്നു് ഒരു പഴഞ്ചൊല്ലായിത്തീർന്നിട്ടുണ്ട്. അതേ സമയം പ്രവാചകന്റെ ഉൽബോധനമാകട്ടെ, ചൈനയിൽ പോയെങ്കിലും വിദ്യ അഭ്യസിക്കുക എന്നുള്ളതാണ്. മുസ്ലീങ്ങൾ സക്കാത്തുസമ്പ്രദായം ശരിക്കു വിനിയോഗിക്കുകയാണെങ്കിൽ വിദ്യാഭ്യാസപരവും സാമ്പത്തികവുമായ പ്രശ്നങ്ങൾ നിഷ്പ്രയാസം പരിഹരിക്കാൻകഴിയും. നമ്മുടെ ഐക്യത്തിന്റെ സത്തയെത്തന്നെ നശിപ്പിക്കുകയും ലോകദുരിതങ്ങളും കഷ്ടപ്പാടുകളും വർദ്ധിപ്പിക്കുകയും ചെയ്യുന്ന ഈ സാമുദായിക വിദ്വേഷത്തിന്റെ ഹേതുക്കളെ നീക്കംചെയ്തു ദൈവത്തിന്റെ ഭൂമിയിൽ ഏവർക്കും സമാധാനത്തിലും ഐശ്വര്യത്തിലും ജീവിക്കുവാൻ കഴിയുമാറു് ഭിന്നതകൾ ക്രമപ്പെടുത്തി സാഹോദര്യത്തിന്റെയും സൗഹാർദ്ദത്തിന്റെയും ഒരു നൂതനയുഗം സൃഷ്ടിക്കുവാൻ എല്ലാ മതവിഭാഗക്കാരോടും എനിക്കുള്ള സർവ്വ സ്വാധീനശക്തിയും പ്രയോഗിച്ച് ഉള്ളഴിഞ്ഞ് അഭ്യർത്ഥിക്കാതെ ഈ വിനീതസന്ദേശം സമാപിപ്പിക്കുവാൻ എനിക്കു സാധ്യമല്ല. അല്ലാഹുവിന്റെ കൃപാകടാക്ഷം നമ്മിൽപതിയട്ടെ. ദൈവാനുഗ്രഹങ്ങൾ നമ്മിൽ വർഷിക്കുമാറാകട്ടെ! നമുക്ക് ഏവർക്കും സൗഹാർദ്ദത്തോടും സാഹോദര്യത്തോടും ഐക്യത്തോടുംകൂടി പ്രവാചകപ്രവരന്മാരുടെയും പുണ്യാത്മാക്കളുടെയും മഹാത്മാക്കളുടെയും കാലടിപ്പാടുകൾകൊണ്ടു സമുൽകൃഷ്ടമായ പാതയിലൂടെ മുന്നോട്ടു നീങ്ങാം.

---

(ഋഷികേശത്തുവെച്ചുനടന്ന സർവമത ലോകസമ്മേളനത്തിൽ ചെയ്ത പ്രസംഗത്തിന്റെ ഒരു ഭാഗം)

# എത്ര ഭയങ്കരം!!

## യുദ്ധക്കൊതിയന്മാർ വരുത്തിക്കൂട്ടുന്ന നാശങ്ങൾ

ആയുധങ്ങൾ നിർമ്മിക്കുവാൻ രാഷ്ട്രത്തിന്റെ കഴിവുകൾ മുഴുവൻ ചെലവഴിക്കുകയാണെങ്കിൽ ജനതയ്ക്കു് ഉണ്ടാകുന്ന നഷ്ടങ്ങൾ എത്രമാത്രമാണെന്നു നിങ്ങൾ അറിയുന്നുണ്ടോ? ജനതയുടെ ഭക്ഷണപ്രശ്നവും മററും കുഴപ്പത്തിൽ കിടക്കുമ്പോൾ ആയുധങ്ങൾക്കു വേണ്ടി വമ്പിച്ച തുകകൾ ചെലവഴിക്കുവാൻ രാഷ്ട്രങ്ങൾ നിർബ്ബന്ധിതമാകുന്നു. സംഹാരപരമായ പ്രവർത്തനങ്ങൾക്കു വേണ്ടി ചെലവാക്കുന്ന സംഖ്യയും ജനക്ഷേമപരമായ കാര്യങ്ങൾക്കുവേണ്ടി ചെലവഴിക്കുന്ന സംഖ്യയും തമ്മിലുള്ള ഒരു താരതമ്യപഠനത്തെ ആസ്പദമാക്കിയുള്ള ചിത്രമാണു ഈ വശത്തു ചേർത്തിരിക്കുന്നതു്.

(ചിത്രങ്ങൾ മുകളിൽനിന്നു കീഴോട്ടു്)

1 ഒരു ബോംബർ വിമാനത്തിന്റെ വില —

a) 30 സ്കൂളുകൾ പണിയുന്നതിന്റെ ചെലവിന്റെ തുല്യമാണു്.

b) 120000 ജനങ്ങളുടെ ആവശ്യത്തിനുള്ള രണ്ടു വൈദ്യുതകേന്ദ്രങ്ങൾ പണിയുന്നതിന്റെ ചെലവിനു തുല്യമാണു്.

c) രണ്ടു വമ്പിച്ച ആസ്പത്രികൾ സ്ഥാപിക്കുന്നതിന്റെ ചെലവിനു തുല്യമാണു്.

d) 50 മൈൽ റോഡു് കോൺക്രീററു ചെയ്യുന്ന ചെലവിനു തുല്യമാണു്.

2 ഒരു പോർവിമാനത്തിന്റെ വില 50 ലക്ഷം പറ ഗോതമ്പിന്റെ വിലയ്ക്കു തുല്യമാണു്.

3 ഒരു സംഹാരക്കപ്പലിന്റെ വല 8000 പേർക്കു താമസിക്കുവാനുള്ള കെട്ടിടങ്ങളുടെ നിർമ്മാണ ചെലവിനു തുല്യമാണു്.



















# സ്ത്രീകളും അസ്ഥിസ്രാവവും

ബി. ആർ. വിജയരാഘവൻ വൈദ്യൻ, കുമരകം

സ്ത്രീകൾ ഭൂരിപക്ഷവും അസ്ഥിസ്രാവത്തിന്റെ ഉപദ്രവം ഉള്ളവരാണ്. എന്നാൽ ആ മഹാരോഗമുണ്ടെന്ന വസ്തുത അറിയിക്കാതെ കഴിയുന്നവർ ധാരാളമുണ്ടെന്നു പറയുമ്പോൾ സ്ത്രീകൾ ലജ്ജാവതികളാണെന്നു പറയാതെ കഴിവില്ല. രോഗം വന്നാൽ അതു തനിയെ മാറുകയില്ലെന്നും അത്യാവശ്യമായ ചികിത്സകൾ ചെയ്തില്ലെങ്കിൽ വളരെ ദൂഷ്യമാണെന്നും അറിയാവുന്ന മഹിളകളുണ്ടെന്ന വസ്തുത പ്രത്യേകം പ്രസ്താവ്യയോഗ്യമാണ്. ഈ രോഗംപാരമ്പര്യമായി ചില ഭവനങ്ങളിൽകടന്നുകൂടുന്നുണ്ട്. എന്നാൽ അവർ അതിന്റെ ഭയങ്കരപീഡനങ്ങൾ അനുഭവിക്കുന്നുണ്ടെങ്കിലും "എന്റെ അമ്മ മെലിഞ്ഞതാണ്, അതുകൊണ്ടു ഞാനും ക്ഷീണിച്ചിരിക്കും. എത്ര തിന്നാലും വൈദ്യരേ! ഇതാ പ്രകൃതം. ഞങ്ങളുടെ കുടുംബക്കാരേ വളരെ ശോഷിച്ചതാണ്. എന്തു ചെയ്താലും മാറുകയില്ല. ഇതു് എന്റെ ശിരോലിഖിതമാണ്. രോഗിണിയായിത്തന്നെ ആയിരിക്കാം എന്റെ എളിയ ജീവിതം" എന്നുംമറ്റുംപറഞ്ഞു് സമാധാനിച്ചിരിക്കും. എന്നാൽ അവരുടെ രക്ഷിതാക്കളായ പുരുഷന്മാരുണ്ടല്ലോ? അവരും ഇതേക്കുറിച്ചു അന്വേഷിക്കുകയില്ല. അതു് അവരുടെ കുറ്റമാണെന്നു പറയാൻ നിവൃത്തിയില്ല. അവർ വിവാഹം ചെയ്ത കാലത്തേ ഭാര്യ ക്ഷീണിച്ചിരിക്കാം. അഥവാ അമ്മായിഅമ്മയെ സാധനപാഠമായിനോക്കുമ്പോൾ ഭാര്യ രോഗിണിയല്ലെന്നു സമാധാനിക്കുന്നതിനും വഴി കണ്ടിരിക്കാം. ഏതായാലും ഒരു കാര്യം തീർച്ചയാണ്, ഇന്നത്തെ വനിതകളിൽ 9 ശതമാനവും അസ്ഥിസ്രാവത്തിന്റെ ഉപദ്രവം ഉള്ളവരാണ്. സ്ത്രീകൾ അറിയാതെയോ —അറിയിക്കാതെയോ —കഴിഞ്ഞുകൂടും. എന്നാൽ ഒതുക്കിയാൽ ഒതുങ്ങാത്ത രീതിയിലാകുമ്പോൾ അസ്ഥിസ്രാവത്തിന്റെ ഭയങ്കര പീഡനങ്ങൾ മൂലം കഷ്ടപ്പെടേണ്ടിവരുമെന്ന കാര്യം പുരുഷന്മാർ കൂടി അറിഞ്ഞിരിക്കേണ്ടതാണ്. അടസ്ത്രാ ഒതുക്കിയാലൊതുക്കാം. പക്ഷേ അതിൽ നിന്നുണ്ടാകുന്ന കമ്മകോ ഒതുക്കിയാലൊതുങ്ങുകയില്ല. ഈ കഥ അറിയാവുന്ന മഹിളകളാണ് രോഗമുണ്ടെന്ന വാസ്തവം രക്ഷകർത്താവിനോടു പറഞ്ഞു് അതിന്റെ നിവാരണത്തിൽ യഥാകാലം ശ്രദ്ധപതിക്കുന്നതു്? മറ്റൊരു കാര്യം പറയാനുണ്ട്. പലരും അസ്ഥിസ്രാവം ആണെന്നു പറയാനുള്ള മടികൊണ്ടു്—അങ്ങിനെ പറഞ്ഞാൽ എന്തോ ഒരു സ്ഥിതികുറവുണ്ടെന്നുള്ള മൂഢവിശ്വാസം കൊണ്ടു്—"വാതമാണ്, വയറ്റിൽ വേദനയാണ്", ക്ഷയമാണ്–" എന്നും മറ്റും പറഞ്ഞു് ദശമൂലാരിഷ്ടം, അട്ടിൻസൂപ്പ്, കസ്തൂര്യാദി ഗുളിക മുതലായ ഔഷധങ്ങളുപയോഗിച്ചു് ഭർത്താവിന്റെ പണം വൃഥാ ചെലവഴിക്കുന്നു. വിദ്യാഭ്യാസവും മന:പരിഷ്ക്കാരവും സിദ്ധിച്ചവരിലും ചിലർക്ക് അസ്ഥിസ്രാവം ഉണ്ടെന്ന സത്യം പുറത്തറിയിക്കുന്നില്ല. ചില സ്ത്രീകൾ ചെറുപയറും പച്ചരിയുംകൂടി വച്ചു് അരിഞ്ഞു് കുടിച്ചു തന്നെ കഴിയുന്നു. മറ്റു ചിലർ പടറ്റി വാഴപ്പഴവും സമം പശുവിൻനെയ്യും കൂടി ഉപയോഗിക്കുന്നു. വേറൊരു കൂട്ടർ അത്തിമരത്തിന്റെ പശ സർപ്പക്കാട്ടിൽ നിന്നുമെടുത്തുകൊണ്ടുവന്നു പയോഗിക്കുന്നു. കരിക്കിൻവെള്ളത്തിൽ കൂവപ്പൊടിയിട്ടു രാത്രിയിൽ വച്ചേക്കുകയും പിറേറന്നു് അതിരാവിലെ അതെടുത്തു കുടിക്കുകയും ചെയ്യുന്നവരും ചിലരുണ്ട്. ഇങ്ങനെ പല പ്രയോഗങ്ങൾ ചെയ്തവരെ എനിക്കറിയാം. എന്നാൽ ഈവക പ്രയോഗങ്ങളാൽ രോഗം മാറിയതായി അവർ പറഞ്ഞു കാണുന്നില്ല. ഉപയോഗിക്കുമ്പോൾ കുറവു കിട്ടും. മേല്പറഞ്ഞവ ഒരു ദിവസം ഉപയോഗിക്കാതിരുന്നാൽ രോഗമുണ്ടാവുകയും ചെയ്യുമെന്നാണ് പല മഹിളകളുംപറയുന്നതു്.

## രോഗകാരണം

വളരെ പ്രചാരം സിദ്ധിച്ചിരിക്കുന്നതും നാട്ടിന്റെ നാനാഭാഗങ്ങളിലും ഓരോ ഓണംകേറാമൂലകളിൽപോലും കാണുന്നതും ദേഹത്തിനും മനസ്സിനും അനുദിനം ക്ഷീണമുണ്ടാക്കുന്നതുമായ അസ്ഥിസ്രാവത്തിന്റെ കാരണം ദേഹശക്തിയിലധികമായ അധ്വാനവും പോഷകാഹാരത്തിന്റെ കുറവും, ഉഷ്ണമായ സാഹചര്യങ്ങളിലേർപ്പെടുകയും കാലത്തിന്റെ ഉഷ്ണസ്വഭാവവുമാണെന്നു ചുരുക്കിപ്പറയാം. അതിയായ സംഭോഗം, സുഖമായ ആഹാരം ഉപയോഗിക്കാതിരിക്കുക, കുളിയിലും ശുചിയായ വസ്ത്രധാരണത്തിലും ശ്രദ്ധിക്കാതിരിക്കുക, രാത്രിയിൽ തുടർച്ചയായി

ഉറക്കമില്ലായ്ക, സദാസമയവും ദുഃഖമായി കഴിയുക, തീണ്ടാരികാലങ്ങളിൽ ദേഹം വേണ്ടത്ര ശുദ്ധീകരിക്കാതിരിക്കുക മറ്റുള്ള അനേകകാരണങ്ങൾ മുൻപറഞ്ഞകാരണങ്ങളിലുൾപ്പെടുത്താം.

**രോഗലക്ഷണം**

രക്തം ശുഭ്രം വാധവാ ക്ഷാരവർണ്ണം
അച്ഛം വിസ്രം യോനിജം സ്രാവമാഹ
അസ്ഥിസ്രാവം ചാസ്ഥിമജ്ജാവകാശാൽ
താത്ത്വയൽ തൽശൂലദോഷപ്രദം ച

രക്തവർണ്ണത്തിലൊ മൂത്രത്തിന്റെ തെളിഞ്ഞ നിറത്തിലോ ക്ഷാരം കലക്കിയ ജലത്തിന്റെ നിറത്തിലൊ തെളിഞ്ഞോ അഥവാ വഴുവഴുപ്പോടുകൂടിയതോ ആയ യോനിയിൽക്കൂടിയുള്ള സ്രാവത്തിനു് അസ്ഥിസ്രാവമെന്നു പറയുന്നു. അസ്ഥിയുടെ ഉള്ളിൽ മജ്ജനിറഞ്ഞാണിരിക്കുന്നതു്. ആ മജ്ജയാണു് അസ്ഥിസ്രാവമുള്ള രോഗികളുടെ മൂത്രത്തിലൂടെ പോകുന്നതെന്നു പറയണമെന്നില്ലല്ലോ. വളരെപ്പഴകിയാൽ മൂത്രത്തിൽക്കൂടിയല്ലാതെ മിക്കവാറും വെള്ളനിറത്തിലൊമഞ്ഞനിറത്തിലോ സ്രവിച്ചുകൊണ്ടിരിക്കും.
50 കൊല്ലത്തിൽകൂടുതൽ രോഗപ്പഴക്കമുള്ളവർ രോഗകാരണങ്ങൾ കൂടി ശീലിച്ചിരുന്നാൽ 24 മണിക്കൂർ സമയവും ചീമുട്ടയുടച്ചൊഴിച്ചാലെന്ന പോലെ വിരിഞ്ഞു മഞ്ഞനിറത്തിൽ ദുർഗന്ധത്തോടുകൂടി ദുസ്സഹമായ വേദനയോടെ സ്രവിക്കുമെന്നുള്ളതും പ്രത്യേകം പ്രസ്താവ്യമാണു്.

സാധാരണയായി സ്ത്രീകളുടെ ശരീരം മെലിയുക, മൂത്രത്തിൽ ക്രൂ
വന്നു കലക്കിയ പോലെയോ, കോഴിമുട്ട വെള്ള പോലെയോ മജ്ജയോ രക്തമോ പോകുക, മുഖശ്രീ നശിക്കുക, ശരീരം വിളറുക ചെറിയ ചൊറികൾ കുരുക്കുക, ഓർമ്മശക്തി നശിക്കുക, സ്വാധീനമുള്ളവരോടു കോപിക്കുക, തീണ്ടാരി മുടങ്ങുക, തീണ്ടാരികാലത്തു മാത്രമോ എന്നും തന്നെയോ വയററിൽ വേദനിക്കുക ദേഹം ക്ഷീണിക്കുക, വയററിൽ എരിച്ചിലുണ്ടാവുക, കൈകാൽ മരവിക്കുക, സദാ മൌനം പ്രദർശിപ്പിക്കുക, കണ്ണിനു ദൂരസ്ഥമുള്ള കാഴ്ച കുറയുക, മുടി കൊഴിയുക മുതലായ അനേക ലക്ഷണങ്ങൾ കണ്ടുവരുന്നു. എല്ലാ ലക്ഷണങ്ങളും ഒരാളിൽ കാണുകയില്ല.

**രോഗനിവാരണം**

ഫലപ്രദങ്ങളായ ഔഷധങ്ങൾ ഉപയോഗിക്കുന്നതു കൂടാതെ പോഷകാഹാരങ്ങൾ കഴിക്കുന്നതും ശരീരം കൂടുതൽ ഉഷ്ണിക്കാതെ കഴിയുന്നതും കുറെക്കാലം പുരുഷസംഭോഗം വർജ്ജിക്കുന്നതും, ദിവസം രണ്ടു പ്രാവശ്യം വീതം കുളിക്കുന്നതും, ശുചിയായി വസ്ത്രങ്ങൾ ധരിക്കുന്നതും, മനസ്സിനു് ആഹ്ലാദകരങ്ങളായ നല്ല കാഴ്ചങ്ങളിലിടപെടുന്നതും, ഗുഹ്യഭാഗം ശുചിയായി സംരക്ഷിക്കുന്നതും അസ്ഥിസ്രാവത്തിന്റെ നിവാരണമാർഗ്ഗങ്ങളാകുന്നു. കൂടാതെ കൂടുതലായി അറിയണമെന്നാഗ്രഹിക്കുന്നവർ മേൽക്കാണുന്ന മേൽവിലാസത്തിൽ എഴുതിയാൽ വേണ്ട നിവാരണമാർഗ്ഗങ്ങൾ ഉപദേശിച്ചുകൊടുക്കുവാനും ഞാൻ തയാറാണു്.

---

# ആയിരത്തൊന്നാമളും

**കെ. രാധാമണി**

—ഒന്ന്—

"കരയരുതോമനേ! നീയെന്നുമെന്നുമെൻ
കരളിന്റെ നായിക, വിശ്വസിക്കൂ...."
കുളിരിളംകാറ്റിന്റെ തേങ്ങലോടൊപ്പമ—
ക്കളർവാണി 'മാല്യ'വിൻ കാതിൽ വീണു.
വെള്ളവെള്ളെ ചന്ദ്രികമന്ദഹസിക്കെ,യ-
ക്കളർവാണിമാല്യ പുളകം ചാർത്തി.
ഒഴുകുമശ്ശീതള പ്രണയപ്പൂഞ്ചോലയിൽ
മുഴുകി, മയങ്ങി, തളർന്നു ബാല.
മധുരനിമേഷങ്ങൾ പുഷ്പിച്ചു, വായുവിൽ
മദിരാലഹരിയലയടിച്ചു.
ഇരുളിന്റെ നേർത്ത യവനികക്കുള്ളിലാ-
യൊരു പ്രേമനിർവൃതിരൂപമാർന്നു.
വികൃതമാം ഭാവിതൻ ഭീഷണിപോലിരുൾ—
മറയുടെ പിമ്പിലായ് മൂങ്ങ മൂളി.
അഴലിന്റെ വിത്തു വിതയ്ക്കുവാൻ മേഘങ്ങ—
ളുഴറവേ, ചന്ദ്രിക സംഭ്രമിച്ചു.
ഒടുവിൽ, നിലാവ് മയങ്ങി, വിജയിച്ച
മദമത്തർ മേഘങ്ങളോടിമാഞ്ഞു.
ഇരുളിൻ നടുവിൽ മയങ്ങിക്കിടക്കവേ,
സുരുചിരമിമ്മൊഴി കേട്ടുമാല്യ.
"കരയരുതോമനേ, നീയെന്നുമെന്നുമെൻ
കരളിന്റെ നായിക വിശ്വസിക്കൂ."

—രണ്ട്—

വിടരുന്ന പൂക്കൾകൊഴിയുന്നു, ലോകത്തി-
ലുടനുടൻ നീങ്ങുന്നു തത്വശാസ്ത്രം.
ഒരു കാഴ്ചമെങ്കിലും ശാശ്വതം, സ്ത്രീകളെ
തെരുവിൽ വിൽക്കാനായ് നിരത്തിടുന്നു.
വില പക്ഷേ വാങ്ങുന്നവന്നാണു കിട്ടേണ്ട-
തുലകിലെയിപ്പുതുപ്പീടികയിൽ!
പ്രകൃതി തൻ ദാനമാമാകർഷണം വെറും
വികൃതിത്തരങ്ങൾക്കു കേന്ദ്രമായി.
നരകിച്ചു പൂവുകൾ-പൂവുകളാണല്ലോ
പുരുഷന്റെ കണ്ണിലിയംഗനമാർ.
അലരിൻ മൃദുലത താഴ്ത്തുന്നലരിനെ
അഴലിന്റെ താണ ചുളിക്കുഴിയിൽ.
പരിശുദ്ധിയൊരു വെറും, വാക്കാ,ണുലകത്തി-
ലൊരുവർക്കുമില്ല, വിലയതിന്നെ.
നിരവധിയെങ്കിലുമുണ്ടായ് വിവാഹങ്ങൾ,
ഒരുപാടു സ്ത്രീകൾ വധുക്കളായി.
ജനത തൻ കണ്ണിൽ തറച്ചുപോയ്, മാല്യവിൻ
തനുവിലെ നേരിയ വിപ്ളവങ്ങൾ.
പിറുപിറുപ്പെങ്ങുമുയർന്നി,"തമ്മാല്യന്ന്
പിറവിയിതഞ്ചാമതല്ലേ മാസം?"
ജനകീയനേതാവു രാഘവൻ! – പിന്നെയീ
ജനതക്കയാളെയെതിർത്തിടാമോ?
അതിനാൽ ജനങ്ങൾ തൻ നാവിന്മേൽ മാത്രമാ-
യവനുടെ നാമം പടർന്നിതെങ്ങും.
അധികാരശക്തിയാൽ മാന്യനയാൾ; മാല്യ
പതിതയായ് ലോകത്തിൻ ദൃഷ്ടി തന്നിൽ.
പരിഹാസ ശരതതി പൊങ്ങി,യുലകിന്റെ
വിരിമാറിൽ മാലതിയേകയായി.
മുനയുള്ള മുള്ളുകൾ പ്രതിനിമിഷം മാല്യവിൻ
തനുവിലും ഹൃത്തിലുമാഞ്ഞുകുത്തി.
അതുപൊഴുതു'മവശർക്കായ് വേണ്ടിപ്രസംഗിച്ചു.
ജനകീയനേതാവു യുക്തിപൂർവ്വം!

—മൂന്ന്—

ഇരുപതു രൂപയും വാങ്ങി, യാവൃദ്ധനാം
ധരണീസുരനതു സമ്മതിച്ചു.
ഇരുപതു് രൂപ-യൊരുവിധം നന്നായി-
ട്ടൊരുമാസമില്ലത്ത് തള്ളി നീക്കാം.
ഗൃഹണിക്കു വസ്ത്രവും വാങ്ങിടാം; മാല്യവിൻ
പതിയായയാലിത്രയുമുണ്ടു കാശും.
അപമാനമെന്തിതിൽ? സമ്മതിച്ചീടാം ഞാൻ
'അവളെ ഞാൻ വേൾക്കാനുറച്ചിരുന്നു.
അതുവഴിപോയി, പരിതഃസ്ഥിതിയുടെ
ഗതിയാലബദ്ധം പിണഞ്ഞുപോയി.'
അറുപതു ചെന്നൊരാവൃദ്ധൻ, തരുണിത-
ന്നവമതി തീർക്കുവാനുദ്യമിച്ചു.
മരുഭൂവിലൊട്ടകപ്പക്ഷി, മണലിൽ തൻ
തലതാഴ്ത്തി മറയാൻ ശ്രമിക്കുംപോലെ.
പ്രസരിപ്പിയലുമപ്പെണ്ണിന്റെ കാന്തനായ്
പതിനൊന്നു മക്കൾ തൻ വന്ദ്യ താതൻ!
പഴകിച്ചു നേർത്തൊരിത്തുണിയാൽ മറയുമോ,

പുസ്തകാഭിപ്രായം

## ബാലരാമായണം

ഗ്രന്ഥകർത്രി:–പി. ആനന്ദവല്ലി.
പ്രസാധകർ:–വിദ്യാരംഭം പ്രസ്സ് ബുക്ക്ഡിപ്പോ മുല്ലയ്ക്കൽ, ആലപ്പുഴ.
പേജ്, 64+4.

വില 8 ണ.

(സി. ജെ. എ് ം.)

മലയാളസാഹിത്യം, വളർച്ചയിൽ ഇന്നു മറ്റൊരു സാഹിത്യത്തിന്റെയും പിന്നിലല്ല. ദിവസമെന്നോണം നമ്മുടെ സാഹിത്യസമ്പത്തു പരിപുഷ്ടമായിക്കൊണ്ടിരിക്കയാണ്. എന്നാൽ വളർന്നുവരുന്ന പുതിയ തലമുറയുടെ സാഹിത്യാസ്വാദനകൗതുകത്തെ തൃപ്തിപ്പെടുത്തത്തക്കവണ്ണമുള്ള ലളിതകൃതികളെ സംബന്ധിച്ചിടത്തോളം മലയാളം ഇന്നും ദരിദ്രമാണ്. ശ്രീ കുഴിവേലിയുടെ ശ്രമഫലമായി ഇന്നു മലയാളത്തിൽ ഒരു ബാലസാഹിത്യം രൂപപ്പെട്ടു വളർന്നുതുടങ്ങിയിട്ടുണ്ട്. പുരാണേതിഹാസങ്ങളുടെ ലളിതമായ ആവിഷ്കരണങ്ങൾക്കു ബാലസാഹിത്യത്തിൽ ഒരു നല്ല സ്ഥാനം തന്നെ കൊടുക്കാം.

നമ്മുടെ മുമ്പിലിരിക്കുന്ന ഗ്രന്ഥം ശ്രീമതി പി. ആനന്ദവല്ലിയുടെ ബാലരാമായണമാണ്. പേരിൽ നിന്നു തന്നെ ഈ ലഘുകൃതി ബാലന്മാരെ ഉദ്ദേശിച്ചു രചിച്ചിട്ടുള്ളതാണെന്നു വ്യക്തമാകുന്നുണ്ടല്ലോ. നീണ്ട നീണ്ട കാണ്ഡങ്ങളിലൂടെ വിസ്തൃതമായ രാമായണഗ്രന്ഥസമുദ്രത്തെ വളരെ ഭംഗിയായി സംഗ്രഹിച്ചു കേവലം അറുപത്തിമൂന്നു പേജുകളിൽ ഒതുക്കിനിറുത്തുന്നതിൽ ശ്രീമതി പ്രകടിപ്പിച്ചിരിക്കുന്ന പ്രാഗത്ഭ്യം രസികവും അഭിനന്ദനാർഹമായിരിക്കുന്നു.

കുട്ടികൾക്കു വായിച്ചു മനസ്സിലാക്കാവുന്ന ലളിതമായ ഒരു ഭാഷ തന്നെയാണു ഗ്രന്ഥകർത്രി ഉപയോഗിച്ചിരിക്കുന്നതു്. ഇടയ്ക്കിടയ്ക്കു ചില സംസ്കൃതപദങ്ങൾ കുത്തിച്ചെലുത്തിയില്ലെങ്കിൽ ഭാഷാരീതിക്കു എന്തോ കുറവാണെന്നുള്ള ഒരു ധാരണ ഗ്രന്ഥകർത്രിയെയും ബാധിച്ചിട്ടുള്ളതുപോലെ തോന്നും ചില ഭാഗങ്ങൾ വായിച്ചാൽ. എങ്കിലും പ്രതിപാദനരീതി പൊതുവേ സരളമാണ്. മദ്ധ്യമഘട്ടത്തിലെ പ്രാരംഭവിദ്യാർത്ഥികളുടെ ഉപയോഗത്തിനു യോജിച്ച ഒരു ലഘുഗ്രന്ഥമാണ് ഇതു്. നല്ല കടലാസിൽ ഭംഗിയായി മുദ്രണം ചെയ്തിട്ടുള്ള ഈ ഗ്രന്ഥത്തിനു് എട്ടണ വില വളരെ മിതമായിരിക്കുന്നു.

---

അവമതിയാകുന്നൊരഗ്നികുണ്ഡം?
അഭിലാഷം കത്തിയ ചാരമുൾക്കൊള്ളുന്ന
ശവകുടീരം പോലെ നിന്നു മാല്യ.
നരകത്തിൻ ക്രൂരമുള്ളേറു പിടഞ്ഞേറെ
നരകിക്കും മറ്റൊരഹല്യപോലെ.
പതിത, കളങ്കിത, ചാരിത്ര്യ ദൂഷിത–
പ്രതികാരം ചെയ്യുന്നു ലോകനീതി.
സമുദായമൊന്നിച്ചു ശരനിര ചൊരിയുന്നു
വിമലയപ്പെണ്ണിനെ ലക്ഷ്യമാക്കി
സമുദായ!—മതിലുണ്ടു സന്മാർഗ്ഗിയായ്ത്തന്നെ
'ജനകീയ നേതാവു' മാന്യനായി.
സമുദായം!—കാൺമീലതു തന്നിലുള്ളൊരീ
കൃമികൾ പുളക്കും വ്രണങ്ങളൊന്നും!
പ്രതിദിനമായിരം പ്രാവശ്യമെത്രയോ
സതികളെപ്പതിതകളാക്കീടുന്നു.
ബധിരവുമന്ധവുമായൊരീ സാമൂഹ്യ–
മതതത്വസംഹിതനാണമന്യേ.
അബലാത്വമായിരത്തൊന്നാം തവണയു–
മവശ,മെഴുതിയിട്ടെന്തുപിന്നെ?
പലരുമെഴുതി, പ്രസംഗിച്ചു—പാതകം
തലപൊക്കി, പിന്നെയും നോക്കി നിൽക്കേ!

(ശകുന്തളയുടെ കാലംതൊട്ടിങ്ങോട്ടു നോക്കിയാൽ മതി. ഒരു ശാശ്വതമായ നീതി നാം കാണുന്നു: സ്ത്രീയുടെ പരാജയം. സ്ത്രീ പലപ്പോഴും വഞ്ചിക്കപ്പെടുന്നു. പ്രകൃതിയുടെ ഏതു പ്രേരണകൊണ്ടാണാവോ. ഈ സംഗതിയിൽ പ്രകൃതിയും സ്ത്രീക്കെതിരാണ്. നിമിഷമാത്രമായ ഒരനുഭൂതിക്കു് വേണ്ടി,—അതേ, അതു പ്രകൃതിയുടെ വമ്പിച്ച പ്രേരണതന്നെ—പക്ഷേ ഇതിലെ ദയനീയമായ നരകയാതന മുഴുവൻ സ്ത്രീക്കാണ്. അതിലവളെ സഹായിക്കാൻ പുരുഷൻ തയ്യാറില്ല. ആയിരമായിരം തവണ സമുദായം ഉപദേശിച്ചു, പ്രസംഗിച്ചു, നിയമം പാസ്സാക്കി: അവിവാഹിതയായ സ്ത്രീയെ വഞ്ചിക്കരുതു്. സന്മാർഗ്ഗം ഒരു വലിയ പട്ടുവസ്ത്രം തന്നെ നിവർത്തി. പക്ഷേ അതിന്റെ പിന്നിലോ? അതേ സന്മാർഗ്ഗപ്രസംഗകരും, ജനകീയ നേതാക്കന്മാരും കാമദേവതയുടെ നിത്യോപാസകന്മാരാണ്. പവപ്പെട്ട സ്ത്രീ വീണ്ടുംവഞ്ചിക്കപ്പെടുന്നു; വേശ്യയാക്കപ്പെടുന്നു. ആയിരത്തൊന്നാമത്തെ തവണയും! ഒരു നിരപരാധിയെ, അസഹായയെ, വഴി തെറ്റിക്കുന്നതിലൊരു രസം—ഒരു വല്ലാത്ത 'സാഡിസ'ത്തിന്റെ പ്രേരണ.)

# അടുക്കളയിൽ

## 1. വഴുതനങ്ങാ അച്ചാർ.

ഒരുവിധം വലിപ്പത്തിലുള്ള വഴുതനങ്ങ.

പച്ചമുളക് 25
ഉണക്കമുളക് 6
കടുക് 3/4 മേശക്കരണ്ടി
മല്ലി 1/2 ,,
ജീരകം 1/4 ,,
പെരുംജീരകം 1/8
വെളുത്തുള്ളി 1/4 ,,
മഞ്ഞൾ ലേശം
ഇഞ്ചി കറിവേപ്പില
കറുവാപ്പട്ട 2 കഷണം
വിന്നാഗിരി 3/4 കുപ്പി
വെളിച്ചെണ്ണ 2 തുടം

### മാർഗ്ഗം

വഴുതനങ്ങാ നീളത്തിൽ ഒരുവിധം ഘനത്തിൽ മുറിക്കുക. ഉപ്പും മഞ്ഞളും പുരട്ടി കുറച്ചുനേരം വയ്ക്കണം. മഞ്ഞളിനു പകരം കുങ്കുമപ്പൂവ് ഉപയോഗിക്കാം. മല്ലി, ജീരകം, പെരുംജീരകം ഇവ ഒന്നിച്ചും ഇഞ്ചിയും വെളുത്തുള്ളിയും കൂടെയും ഉണക്കമുളകും കടുകും കൂടെ ഒരുമിച്ചും വിന്നാഗിരിയിൽ തൊട്ടരയ്ക്കുക. വെളിച്ചെണ്ണ അടുപ്പിന്മേൽ വച്ചു വഴുതനങ്ങ വഴററിയെടുത്തശേഷം പച്ചമുളകും അരപ്പും വഴററി ബാക്കിയുള്ള വിന്നാഗിരിയും ഒഴിച്ചു കലക്കി എല്ലാംകൂടെ ഇളക്കി യോജിപ്പിച്ചുവയ്ക്കണം.

## കപ്പക്കിഴങ്ങ് ഹൽവാ

ഒരു റാത്തൽ നല്ല വേകുന്ന കപ്പക്കിഴങ്ങ്
ഒരു റാത്തൽ പഞ്ചസാര
ഒരു തുടം നെയ്യ്
അല്പം പനിനീര് അല്ലെങ്കിൽ എസ്സൻസ്.

### മാർഗ്ഗം

കപ്പക്കിഴങ്ങു തൊലി കളഞ്ഞു നല്ലവണ്ണം വേവിച്ചു സ്വല്പം തരി പോലുമില്ലാതെ അരച്ചോ ഉടച്ചോ എടുക്കുക. പിന്നീടു പഞ്ചസാര ഉരുക്കി പാനിപ്പരുവമാകുമ്പോൾ അരച്ചുവച്ചിരിക്കുന്ന കപ്പക്കിഴങ്ങും ചേർത്തു ഇളക്കി യോജിപ്പിക്കുക. അടിക്കു പിടിക്കാതിരിക്കാൻ കുറേശ്ശെ നെയ്യുംചേർക്കാം. നല്ലവണ്ണം ഉരുട്ടാൻതക്ക പാകമാകുമ്പോൾ പനിനീരും ഒഴിച്ചു നെയ്യു പുരട്ടിയ പാത്രത്തിൽ കോരി നിരത്തി ആറുമ്പോൾ മുറിച്ചെടുക്കുക. (ആവശ്യത്തിനനുസരിച്ചു സുഗന്ധവർഗ്ഗങ്ങൾ ബദാം, അണ്ടിപ്പരിപ്പ് മുന്തിരിങ്ങ മുതലായതു ചേർക്കാം.

## അല്പി അലുവാ

തൊലി കളഞ്ഞു വൃത്തിയാക്കിയ ബദാംപരിപ്പ് നാഴി.

വെള്ളരി, മത്ത, ചുര, തണ്ണിമത്ത ഇവയുടെ അരി ഉണക്കി തൊലി കളഞ്ഞതു 2 നാഴി.

കശകശ 2 പലം
പാലു നാഴി
കൽക്കണ്ടം 2 റാത്തൽ
നെയ്യ് 1/2 റാത്തൽ
പനിനീരു 5 പലം
കുങ്കുമപ്പൂവ് 2 പണമിട
കസ്തൂരി 1/2 പണമിട
സ്വർണ്ണപ്പൊടി 5 1/2പണമിട

### മാർഗ്ഗം

മുകളിൽ പറഞ്ഞിരിക്കുന്ന മൂന്നു സാധനങ്ങളുംകൂടെ പാലിൽ കട്ടിയായി അരച്ചെടുക്കുക. കൽക്കണ്ടം പാവു കാച്ചി അരച്ചുവച്ചിരിക്കുന്നതും മററു സാധനങ്ങളും ഒന്നിച്ചു നല്ലതുപോലെ ഇളക്കി അടുപ്പിന്മേൽ വച്ചു വീണ്ടും ഭംഗിയായിളക്കിവാങ്ങി ഒരു പരന്നപാത്രത്തിൽ ഒഴിച്ചു ആറുമ്പോൾ മുറിച്ചു ഉപയോഗിക്കണം.

ഈ അലുവാ ശ്രീകൃഷ്ണൻ ഭീമസേനനെക്കൊണ്ടു ഉണ്ടാക്കിച്ചതാണെന്നു പറയപ്പെടുന്നു. അർജ്ജുനൻ അല്പിയെ മാലയിട്ടു കൊണ്ടുവന്നശേഷം അവൾ അർജ്ജുനനു വഴങ്ങുന്നതിനുവേണ്ടി ഉണ്ടാക്കിച്ചു കൊടുത്തതാണത്രെ ഇതു്. അതുകൊണ്ടാവണം ഇതിനു അല്പിഅലുവാ എന്ന പേരു സിദ്ധിച്ചതു്. കഠിനഹൃദയമുള്ള യുവതികൾക്കു ഈ പലഹാരംകൊടുത്താൽ അവൾ തന്റെ ഭർത്താവിനെ മരിക്കും വരെ മറക്കയില്ലെന്നു പറയുന്നു.

ഇതു ഞങ്ങൾ ഉണ്ടാക്കി നോക്കിയിട്ടില്ല. ഭീമപാചക മണിയറയിൽ കാണുന്നതാണു്.



# അൽഭുതകരമായ ആധുനിക ശസ്ത്രക്രിയ

കെ. ജെ. മൈനാൻ ബി. എസ്സ്. സി.

വീദഗ്ദ്ധന്മാരായ ചില ഡോക്ടറന്മാർ അത്ഭുതകരമായ പല ശസ്ത്രക്രിയകൾ ഇപ്പോൾനടത്തുന്നുണ്ട്. ഇതിനോടു താരതമ്യപ്പെടുത്തിയാൽ പ്രസവാനന്തരം ഉണ്ടാവുന്ന ശസ്ത്രക്രിയകളോ അപകടങ്ങൾ മൂലം ഉണ്ടാവുന്ന മുറിവുകളുടെ കുത്തിക്കെട്ടുകളോ വെറും നിസ്സാരങ്ങളാണ്.

ചില രോഗികളുടെ ചങ്കിൽനിന്നുമുള്ള പ്രധാന രക്തക്കുഴലിന്റെ ഒരു ഭാഗം രക്തപ്രവാഹത്തെ അനുവദിക്കാത്തവിധം ചുരുങ്ങിയിരിക്കും. ഇപ്രകാരമുള്ള രോഗികൾക്കു വേണ്ടവണ്ണം രക്തം ലഭിക്കാതെ കഷ്ടപ്പെടേണ്ടിവരുന്നുണ്ട്. പ്രസ്തുത രോഗികളുടെ രക്തക്കുഴലിന്റെ ചുരുങ്ങിയഭാഗം മുറിച്ചുകളഞ്ഞ് ആരോഗ്യമുള്ള ഭാഗങ്ങൾ തമ്മിൽ കുത്തിക്കെട്ടുകഎന്നതാണ് വിദഗ്ദ്ധമായ ശസ്ത്രക്രിയ. എന്നാൽ രക്തക്കുഴൽ കൈയിൽനിന്നു ശീഘ്രം വഴുതിപ്പോകുന്നതും കട്ടപ്പുമുള്ളതുമാകയാൽ ഇതിനെ മുറിച്ചുകുത്തിക്കെട്ടുകയെന്നുള്ളത് വിദഗ്ദ്ധന്മാർക്കു മാത്രം സാധിക്കുന്ന ഒരു ശസ്ത്രക്രിയയാണ്. ഇരുപതോ മുപ്പതോ കുത്തിക്കെട്ടുകൾകൊണ്ട് ബന്ധിക്കേണ്ട ഈ ഭാഗം ഓരോ ചങ്കിടിപ്പോടുകൂടിയ തള്ളിവരുന്ന രക്തപ്രവാഹത്തെ തടുക്കുന്നതിനു ശക്തിയുള്ളതായിരിക്കണമല്ലോ. എന്നുതന്നെയുമല്ല രക്തം ചോർന്നുപോകാതിരിക്കത്തക്കവണ്ണം ഈ തുന്നലുകൾ ഭദ്രമായിരിക്കണം ഈ തുന്നൽ കൊണ്ടു രക്തക്കുഴൽ മുറിഞ്ഞുപോകയെന്നുവന്നാൽ സർവവും പരാജയത്തിൽ കലാശിക്കുകയും ചെയ്യും. എന്നുതന്നെയുമല്ല രക്തക്കുഴലിന്റെ ഉൾഭാഗത്തിൽ രക്തതടസ്സം ഉണ്ടാകാതിരിക്കത്തക്കവണ്ണം മാർദ്ദവമുള്ളതായിരിക്കുകയും വേണം രക്തതടസ്സം ഉണ്ടായാൽ രക്തം പിണർത്തുപോകുകയെന്ന അപകടവുംസംഭവിക്കും. ഇത്രമാത്രം മുൻകരുതലുകൾ എടുത്തില്ലെങ്കിൽ രോഗിക്ക് അപകടം സംഭവിക്കുമെന്നതിനാൽ വിദഗ്ദ്ധന്മാരായ ഡോക്ടർമാർ മാത്രമേ ഇതിനു മുതിരുക പതിവുള്ളൂ.

ഇതുപോലെ വൈദഗ്ദ്ധ്യംവേണ്ട ഒരു ശസ്ത്രക്രിയയാണ് കണ്ണിന്റെ ഉള്ളിലുള്ളതും ഗോളവടിവുള്ളതുമായ കോർണിയായേ (Cornia)നീക്കംചെയ്ത് തൽസ്ഥാനത്തു മരിച്ച ഒരാളിന്റെ കോർണിയാ സ്ഥാപിക്കുകയെന്നതു്. ഈശസ്ത്രക്രിയയ്ക്ക് ആവശ്യംവരുന്നതുതന്നെ കോർണിയായിക്ക് മൂടൽവന്ന് അതിൽക്കൂടെ പ്രകാശം കടക്കാതെവരുമ്പോളാണ്. പുതുതായി സ്ഥാപിക്കുന്ന കോർണിയായെ കോട്ടംതട്ടാതെ കൃഷ്ണമണിയുടെ മൂട്ടപാടയോട് തുന്നിപ്പിടിപ്പിക്കേണ്ടതു് ശസ്ത്രക്രിയയുടെ വിജയത്തിനാവശ്യമാണ്.

ആധുനിക സർജന്മാർ 100 തരം നൂലുകൾ മുറിവുകൾ കുത്തിക്കെട്ടുന്നതിനു ഉപയോഗിക്കുന്നു. നിറത്തിലും ഘനത്തിലും ഇവവ്യത്യസ്തമായിരിക്കും. 1/500 ഇഞ്ചു ഘനംമാത്രമുള്ള നൂലുകളും ഇവയിൽ ഉൾപ്പെടും. പഞ്ഞി, സിൽക്ക്, ആട്ടിന്റെ ചെറുകുടൽകൊണ്ടു നിർമ്മിക്കുന്ന കാററ്ലിട്ട് മുതലായ പല തറിനൂലുകൾ ശസ്ത്രക്രിയയ്ക്കു ഉപയോഗിക്കാറുണ്ട്. ഇതിനും പുറമെ ഉരുക്ക്, ടൻറാലം മുതലായ ലോഹക്കമ്പികളും ചില അവസരങ്ങളിൽ ഉപയോഗിക്കാറുണ്ട്. ലോഹക്കമ്പികൾ ഉപയോഗിക്കുന്നതു് സാവധാനത്തിൽ മാത്രം മുറികൂടുന്ന മുറിവുകളെ കൂട്ടിക്കെട്ടാനാണ്. കാററ്ലാട്ട് ശീഘ്രം ശരീരത്തിൽ ലയിച്ചു ചേരും എന്നുള്ളതിനാൽ അവയെ മുറിവു കൂടിയതിനുശേഷം എടുക്കേണ്ട ആവശ്യമില്ല.

ശസ്ത്രക്രിയക്കുപയോഗിക്കുന്ന നൂലുകളുടെ നിറം അവ ഉപയോഗിക്കപ്പെടുന്ന ശരീരഭാഗത്തിന്റെ നിറത്തിനനുസരിച്ച് വ്യത്യസ്തപ്പെട്ടിരിക്കും. കണ്ണിലെ ശസ്ത്രക്രിയക്കുപയോഗിക്കുന്നതിനു കറുത്ത സിൽക്കുനൂലായിരിക്കുമ്പോൾ പുറത്തൊലിക്കുപയോഗിക്കുന്നതു് നീലനിറമുള്ള പഞ്ഞിനൂലാണ്.

—∞—

---

ഒരു കൊച്ചു കുട്ടി ചോദിച്ചു:—"അച്ഛാ, പണിക്കർസാറിന്റെ കണ്ണുകൾക്കു നടക്കാൻ കഴിയുമോ?

അച്ഛൻ—എന്താ മോനെ നീ ഇങ്ങനെ ചോദിക്കുന്നതു്?

മകൻ--അമ്മയുടെകൂടെ ഞാനും സ്കൂൾ വാർഷിക സമ്മേളനത്തിനു പോയി. സമ്മേളനം കഴിഞ്ഞപ്പോൾ അമ്മ അങ്ങേവീട്ടിലെ കമലച്ചേച്ചിയോടിങ്ങനെ പറയുന്നതായികേട്ടു. "കമലമ്മേ, ഞാൻ ആസ്സ്കൂളിൽനിന്നിറങ്ങുന്നതുവരെ പണിക്കർ സാറിന്റെ കണ്ണുകൾ എന്നെ പിന്തുടർന്നുകൊണ്ടിരുന്നു.

Regd: No. 5595.

**ARUNA**
Monthly Home Journal in Malayalam.

# ഓരോ ഗൃഹത്തിനും അലങ്കാരം

മലയാളത്തിലെ ഏററവും പ്രചാരമുള്ള ഗാർഹിക മാസികയാണ് അരുണ. ചെറുകഥകൾ, ആരോഗ്യസംബന്ധമായ ലേഖനങ്ങൾ, കവിത, രാഷ്ട്രീയ സംഭവഗതികൾ, പാചകവിധി, മുതലായവ ആസ്വദിക്കണമെങ്കിൽ അരുണ വായിക്കുക.

വരിസംഖ്യ

ഒററ പ്രതിക്ക് നാലണ. ഒരു വർഷത്തേക്ക് 3 രൂപാ.

## പരസ്യങ്ങൾ പ്രസിദ്ധം ചെയ്യാൻ ഉത്തമമായ മലയാള മാസിക

മാനേജർ, അരുണ, കോട്ടയം.

Published by Verghese Kalathil M. A., Kottayam, and Printed at the M. M. Press, Kottayam.